എൻ. പി. രാജേന്ദ്രൻ / ജീവൻ ജോബ് തോമസ്

# പത്രജീവിതം

**ഈ മേഖലയിലേക്ക് വരുമ്പോൾ നമുക്ക് ഒരു പാട് പ്രതീക്ഷകളുണ്ടാകും. വ്യാമോഹം എന്ന വാക്ക് ശരിയാണോ എന്നെനിക്കറിയില്ല. നമ്മൾ വിചാരിച്ചാൽ സമൂഹത്തിനു വേണ്ടി എന്തൊക്കെയോ ചെയ്യാൻ പറ്റും എന്നൊരു തോന്നൽ ഉണ്ടായിരുന്നു. ഈ തൊഴിൽ സാമൂഹികമാറ്റം വരുത്തുവാനുമൊക്കെയുള്ള പ്രവർത്തനങ്ങൾക്കുവേണ്ടി മാത്രമുള്ളതാണ് എന്നും മാധ്യമ സ്ഥാപനങ്ങളെല്ലാം അതിനു പറ്റിയ ഏറ്റവും നല്ല ഇടമാണ് എന്നും അന്ന് തോന്നിയിരുന്നു. അത്തരം പ്രതീക്ഷകളെല്ലാം യാഥാർത്ഥ്യമായി എന്ന് എനിക്കഭിപ്രായമില്ല. പക്ഷേ, വട്ടപ്പൂജ്യമാണ് എന്നും പറയാനാകില്ലല്ലോ.**

**സഞ്ജയനു** ശേഷം രൂക്ഷമായ രാഷ്ട്രീയ പരിഹാസംകൊണ്ട് മലയാളിയുടെ പത്രവായനയെ പോഷിപ്പിച്ച പത്രപ്രവർത്തകനാണ് എൻ. പി. രാജേന്ദ്രൻ. മുപ്പത്തിമൂന്നു വർഷത്തെ പത്രപ്രവർത്തന ജീവിതത്തിൽനിന്നും അദ്ദേഹം കഴിഞ്ഞ വർഷം ആഗസ്റ്റിൽ വിരമിച്ചു. വിരമിക്കുമ്പോൾ മാതൃഭൂമിയിൽ ഡെപ്യൂട്ടി എഡിറ്ററായിരുന്നു. 'വിശേഷാൽപ്രതി' എന്ന ശ്രദ്ധേയമായ പ്രതിവാരകോളത്തിലൂടെ ഇന്ദ്രൻ എന്ന തൂലികാനാമം ഉപയോഗിച്ച് തന്റെ രാഷ്ട്രീയ കാഴ്ചപ്പാടുകൾ ഇരുപതു വർഷക്കാലമായി മലയാളിയോട് പങ്കു വച്ചുകൊണ്ടിരിക്കുകയുമാണ് അദ്ദേഹം. പ്രസ് അക്കാദമിയുടെ ചെയർമാനും വൈസ് ചെയർമാനും കേരള പത്രപ്രവർത്തക യൂണിയന്റെ സംസ്ഥാന പ്രസിഡണ്ടും കോഴിക്കോട് ജില്ലാ പ്രസിഡണ്ടും ആയിരുന്നു. തന്നിലെ പത്രപ്രവർത്തകനെ രൂപപ്പെടുത്തിയ രാഷ്ട്രീയത്തെ കുറിച്ചും പത്രപ്രവർത്തനത്തിന്റെ വർത്തമാനകാല നൈതികതയെ കുറിച്ചും അദ്ദേഹം സംസാരിക്കുന്നു.

ജീവൻ ജോബ് തോമസ്: ഉള്ളിലെ പത്രപ്രവർത്തകനെ നിർമ്മിച്ചെടുത്ത ഒരു രാഷ്ട്രീയബോധം ഉണ്ടാവുമല്ലോ. അതെങ്ങനെയാണ് രൂപപ്പെട്ടത്?

എൻ.പി. രാജേന്ദ്രൻ: തലശ്ശേരി സെന്റ് ജോസഫ്സിലായിരുന്നു എന്റെ ഹൈസ്കൂൾ വിദ്യാഭ്യാസം. എട്ടാം ക്ലാസിൽ പഠിക്കുമ്പോഴാണ് 67 ലെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭ വരുന്നത്. അത് വലിയ സമരങ്ങളുടെ ഒരു കാലം കൂടിയായിരുന്നല്ലോ. ഭക്ഷ്യ

പ്രശ്നമൊക്കെ വല്ലാതെ ഉയർന്നു വന്നു. അരിവില കുതിച്ചുയർന്നു. അരി കിട്ടാനില്ലാതെയായി. കേന്ദ്രം കേരളത്തിന്റെ ഭക്ഷ്യക്വാട്ട കുറച്ചു. അന്ന് സെന്റ് ജോസഫ്സിൽ വിദ്യാർഥികളുടെ സമരം ഉണ്ടായിരുന്നു. സംഘടനയൊന്നും ഇല്ല. പക്ഷേ, വിദ്യാർത്ഥികൾ സമരം നടത്തി. എട്ടാം ക്ലാസിലാണെങ്കിലും, എന്താ സംഭവം എന്നൊന്നും കാര്യമായി അറിയില്ലെങ്കിലും ഞാനും സമരത്തിൽ പങ്കെടുത്തു. സമരം കഴിഞ്ഞതോടെയാണ് സ്കൂളിൽ കെ.എസ്.യു. ഉണ്ടാകുന്നത്. മറ്റു സംഘടനകളൊന്നും അന്ന് ആ സ്കൂളിലില്ല. അപ്പൊ ഞാനും കെ.എസ്.യു ആയി. പക്ഷേ, അതൊന്നുമല്ലാതെ തന്നെ വല്ലാത്ത ഒരു രാഷ്ട്രീയ അഭിനിവേശം ഉണ്ടായിരുന്ന കാലമായിരുന്നു അത്. സ്ഥിരമായ പത്രം വായന ഉണ്ടാക്കിയ ഒരു രാഷ്ട്രീയ സ്വാധീനമുണ്ട്.

പിന്നെ ബ്രണ്ണൻ കോളജിലാണ് പ്രീഡിഗ്രിക്കു ചേർന്നത്. അക്കാലത്ത് ഈ രാഷ്ട്രീയം തുടർന്നു പോന്നു. പ്രീഡിഗ്രിക്കാലം മുഴുവൻ ഞാൻ കെ. എസ്. യു ആയിരുന്നു. പിന്നെ പരിവർത്തനവാദികളുടെ കൂടെയായി. അതിന്റെ കീഴിൽ ഇലക്ഷനു മത്സരിച്ചു. അപ്പോഴൊക്കെയാണ് പൊതുപ്രവർത്തനമാണ് മേഖല എന്ന തോന്നലുണ്ടായത്.

? അടിയന്തരാവസ്ഥക്കാലത്ത് തലശ്ശേരിയിലെയും ബ്രണ്ണൻ കോളജിലെയും രാഷ്ട്രീയപ്രവർത്തനത്തിന്റെ സ്വഭാവം എങ്ങനെയായിരുന്നു?

• അത് ഞാൻ ഡിഗ്രിക്ക് പഠിക്കുന്ന സമയമായിരുന്നു. എന്താണ് അടിയന്തരാവസ്ഥ എന്ന് ആദ്യമൊന്നും മനസ്സിലായിരുന്നില്ല. അതുകൊണ്ടുതന്നെ പ്രതിഷേധ ജാഥകൾ ആദ്യനാളുകളിൽ നടക്കുകയും ചെയ്തു. കോളജിൽ ഒരു സത്യാഗ്രഹത്തിന് ഇടതുപക്ഷ സംഘടനകൾ തീരുമാനമെടുത്തപ്പോൾ അവരോടൊപ്പം ചേരാൻ ഞാനും മടിച്ചില്ല. റോഡിൽ ജാഥ നടത്തുന്നതിനേ നിരോധനമുള്ളൂ, കോളജിൽ നടത്താം എന്നാരോ പറഞ്ഞതുകൊണ്ടാവാം സത്യാഗ്രഹം പ്രിൻസിപ്പാളിന്റെ ഓഫീസിന് മുന്നിലാണ് നടത്താൻ നിശ്ചയിച്ചത്. മുദ്രാവാക്യം വിളികളോടെ ഓഫീസിന് മുന്നിൽ കുത്തിയിരുന്നു. ഷൂസുകളുടെ പെരുമ്പറ കേട്ടതും ലാത്തിയടി നെറ്റിയിൽ പതിച്ചതും ഓർമയുണ്ട്. വീണിടത്തു നിന്ന് എഴുന്നേറ്റ് കണ്ണ് മിഴിച്ചുനോക്കുമ്പോൾ ഞാൻ കോളജ് ഓഫീസിനകത്താണ്. പുറത്ത് ഏതാണ്ട് എല്ലാം ശാന്തമാകും വരെ അവിടെത്തന്നെ നിന്നു. ഒന്നും അറിയാത്ത മട്ടിൽ പോയ്ക്കോളൂ.. എന്ന് ഓഫീസ് ജീവനക്കാരാരോ നിർദ്ദേശിച്ചു. തോക്കും ലാത്തിയുമായി നിരന്നുനിൽക്കുന്ന പോലീസുകാർക്കിടയിലൂടെ ഞാൻ മെല്ലെ നടന്നുപോയി. ലാത്തിയടിയേറ്റ് നെറ്റിയിലുണ്ടായ വലിയ മുഴ വൈകുന്നേരമായപ്പോഴേക്ക് അപ്രത്യക്ഷമായിരുന്നു. അതാണ് എന്റെ പ്രധാന അടിയന്തരാവസ്ഥ അനുഭവം.

ഏകാധിപത്യത്തിനെതിരായ പ്രക്ഷോഭമൊക്കെയുണ്ടായി എന്ന് ഇന്ന് പലരും പറയുന്നുണ്ടെങ്കിലും പിന്നീട് പതിനെട്ടുമാസം അവിടെ ഒരില പോലും ഇളകിയിരുന്നില്ല. കോളജിലാരും കാക്കനാടനെകുറിച്ചുപോലും ചർച്ച ചെയ്തില്ല. എല്ലാം ശാന്തമായി തുടർന്നു.

? എം.എൻ. വിജയൻ മാഷിന്റെ സാന്നിധ്യം അന്ന് ബ്രണ്ണനിലുണ്ടായിരുന്നില്ലേ?

• വിജയൻ മാഷൊന്നും അന്ന് ക്ലാസിൽ ഒരു പൊളിറ്റിക്സും ചർച്ച ചെയ്തിട്ടില്ല. ഞാൻ അഞ്ചു കൊല്ലത്തോളം മാഷ്ടെ ക്ലാസിൽ ഇരുന്നയാളാണ്. സാഹിത്യ നിരൂപകന്റെ ക്ലാസ് എന്നതിലപ്പുറം ഒരു രാഷ്ട്രീയവും അദ്ദേഹം ക്ലാസിൽ ചർച്ച ചെയ്തിട്ടില്ല. അദ്ദേഹത്തിന് ഏത് രാഷ്ട്രീയത്തോടാണ് അടുപ്പം എന്ന് അക്കാലത്തൊന്നും എനിക്ക് മനസ്സിലായിട്ടു പോലുമില്ല.

? അടിയന്തിരാവസ്ഥക്കാലത്ത് തലശ്ശേരിയിൽ പൊതുവേയുള്ള



*എൻ. പി. രാജേന്ദ്രൻ*

അവസ്ഥ എന്തായിരുന്നു?

● ഇടതുപക്ഷം രണ്ടുദിവസം പ്രകടനവും ഒരു ദിവസം ബന്ദും നടത്താൻ ശ്രമിച്ചെങ്കിലും പൊലീസ് ആ നീക്കങ്ങളെല്ലാം പരാജയപ്പെടുത്തി. പിന്നെ തലശ്ശേരിയിൽ ആകെ ഞാൻ കണ്ടത് ആർ.എസ്.എസിന്റെ കുറച്ചാൾക്കാര് ജാഥയൊക്കെ നടത്തിയതാണ്. അന്ന് ഒരു നാരായണൻ നായരൊക്കെയുണ്ടായിരുന്നു. ഞങ്ങൾ ടൗണിൽ നിൽക്കുമ്പോൾ പുള്ളിയെ പോലീസ് അറസ്റ്റ് ചെയ്തുകൊണ്ടു പോകുന്നത് കണ്ട് ഞാനും കെ. രാജൻ എന്ന പരിവർത്തനവാദി പ്രവർത്തകനും ഒക്കെ ചേർന്ന് അദ്ദേഹത്തോട് സംസാരിക്കാൻ ശ്രമിച്ചു. പോലീസുകാര് അത് സമ്മതിച്ചില്ല. കുറേ ആൾക്കാരെയൊക്കെ ജയിലിലിട്ടിട്ടുണ്ട്. പക്ഷേ, പുറമേ യാതൊരു അനക്കവും ഇല്ലാത്തെ ശാന്തതയായിരുന്നു. പിന്നെ ജയപ്രകാശ് നാരായണന്റെയൊക്കെ ചില ലേഖനങ്ങൾ സംഘർഷസമിതി എന്നൊക്കെ പറഞ്ഞ് വന്ന ചില ലഘുലേഖകളായി ഇറങ്ങിയിരുന്നു. പരിവർത്തനവാദികളും ചിലതൊക്കെ ഇറക്കിയിരുന്നു. അതൊക്കെ നമ്മുടെ ഇടയിൽ തന്നെ കൊടുക്കാം എന്നല്ലാതെ പൊതുജനങ്ങളുടെ ഇടയിലൊന്നും കാര്യമായിട്ടെത്തിയിട്ടില്ല. നമ്മുടെ ഒരു സംതൃപ്തിക്കു വേണ്ടി അതൊക്കെ ഇങ്ങനെ സർക്കുലേറ്റ് ചെയ്തു എന്നല്ലാതെ അതിനൊന്നും വലിയ പ്രതികരണങ്ങൾ ഉണ്ടായിരുന്നില്ല. ഞാൻ ഡിഗ്രി രണ്ടാം വർഷം ആയപ്പോഴേക്കും പരിവർത്തനവാദികൾ രണ്ടായി പിളർന്നു. അടിയന്തരാവസ്ഥ എന്നു പറയുന്നതിനോട് ഇവർക്കാർക്കും ഒന്നും ചെയ്യാൻ പറ്റിയില്ലാന്ന് മനസ്സിലായി. കൃത്യമായി പഠിച്ച് എല്ലാവരും പരീക്ഷയൊക്കെയെഴുതി. അത്രതന്നെ.

? അക്കാലത്ത് എഴുത്തൊക്കെ ഉണ്ടായിരുന്നില്ലേ?

● ഡിഗ്രി കഴിഞ്ഞ സമയത്ത് തലശ്ശേരിയിൽനിന്നും പരിവർത്തനവാദിയായിരുന്ന കെ രാജന്റെ പത്രാധിപത്യത്തിൽ സൂചന എന്നൊരു മാസിക ഇറങ്ങിയിരുന്നു. ആ മാസികയിൽ ആണ് ഞാൻ ആദ്യമായി ഒരു ലേഖനം എഴുതിയത്. അപ്പോഴേക്കും പിന്നെ പരിവർത്തനവാദി ഗ്രൂപ്പ് തന്നെ ഇല്ലാതായി, അവർ ജനതാ പാർട്ടിയിൽ ലയിച്ചു. ഞാനാണെങ്കിൽ സർക്കാരുദ്യോഗസ്ഥനായി മാറി.

? പൊതുവെ സർക്കാർ ജോലി കിട്ടുക എന്നത് എളുപ്പമല്ല. താങ്കൾക്ക് ഒട്ടും അലഞ്ഞു തിരിയേണ്ടതായൊന്നും വന്നില്ല.

● ബിഎ കഴിഞ്ഞപ്പോൾ കൂടുതൽ പഠിക്കാൻ പോകാൻ പറ്റുന്ന ഒരു അന്തരീക്ഷമായിരുന്നില്ല. വീട്ടിലേക്ക് ചെലവിനു പണം നൽകേണ്ട അവസ്ഥയിലേക്ക് എത്തിയിരുന്നു. അപ്പോൾ പിന്നെ ഗവൺമെന്റ് സർവീസിൽ ജോലിക്ക് അപേക്ഷിച്ചു. കിട്ടി. 76 ലാണ് ഞാൻ കോളജിൽനിന്നും ഇറങ്ങുന്നത്. ഒരു കൊല്ലം കഴിഞ്ഞപ്പോഴേക്കും റവന്യൂ ഡിപ്പാർട്ട്മെന്റിൽ ജോലിക്ക് കയറി. ഒരു വർഷത്തോളം അവിടെ ജോലി ചെയ്തപ്പോഴാണ് കാലിക്കറ്റ് യൂണിവേഴ്സിറ്റിയിൽ സെക്കന്റ് ഗ്രേഡ് അസിസ്റ്റന്റായി ജോലി കിട്ടിയത്. അപ്പോൾ പിന്നെ അങ്ങോട്ട് പോന്നു. പിന്നീട് ഫസ്റ്റ് ഗ്രേഡ് അസിസ്റ്റന്റ് ആയി പ്രമോഷനും കിട്ടി.

## സാഹിത്യകാരന്മാരും പത്രപ്രവർത്തനവും

? പിന്നെ എപ്പൊഴാണ് പത്രപ്രവർത്തനത്തിന്റെ ഉൾവിളി ഉണ്ടായത്?

● സർവകലാശാലയിൽ ഗ്രേഡ് വൺ അസിസ്റ്റന്റായി ജോലി ചെയ്തുകൊണ്ടിരിക്കുമ്പോൾ 'മാതൃഭൂമി'യിൽ ട്രെയിനികളെ വിളിക്കുന്നു എന്ന് പരസ്യം കണ്ട് വെറുതെ ഒന്ന് അപേക്ഷിച്ചു നോക്കിയതാണ്. പത്രപ്രവർത്തനകമ്പംകൊണ്ട് അപേക്ഷിച്ചുവെന്നുമാത്രം. പക്ഷേ, ജേണലിസം ട്രെയിനിക്ക് ഒരു തൊഴിൽ സുരക്ഷിതത്ത്വവുമില്ല. രണ്ട് വർഷം ട്രെയിനിക്ക് കിട്ടുക സ്റ്റൈപ്പന്റ് മാത്രം. അതാകട്ടെ യൂണിവേഴ്സിറ്റിയിൽ കിട്ടുന്ന ശമ്പളത്തേക്കാൾ കുറവും. പത്രപ്രവർത്തകനാകണം എന്നാഗ്രഹമുണ്ട്. പക്ഷേ, കിട്ടിയേ തീരൂ എന്ന വാശിയൊന്നുമില്ല. കിട്ടിയാൽ യൂണിവേഴ്സിറ്റിയിൽ നിന്ന് ലീവ് എടുത്ത് വരാമെന്നായിരുന്നു പരിപാടി. ലീവ് കിട്ടിയുമില്ല.

ഇന്റർവ്യൂ ബോർഡിൽ പത്രാധിപരും സീനിയർ ജേണലിസ്റ്റുകളുമേ ഉണ്ടായിരുന്നൊള്ളൂ. പത്രാധിപരായിരുന്ന വി.പി. രാമചന്ദ്രൻ എന്ന വി.പി. ആറിനു പുറമേ വി.എം. കൊറാത്തും വിംസിയും ടി.വേണുഗോപാലുമുണ്ടായിരുന്നു എന്ന് ഓർമയുണ്ട്. ഇന്റർവ്യൂവിൽ വാചകമടിക്കാൻ ഒട്ടും ഭയം തോന്നിയില്ല. എല്ലാ ദിവസവും എന്തിനാണ് ഇങ്ങനെ മുഖപ്രസംഗമെഴുതി ന്യൂസ് പ്രിന്റ് കളയുന്നത് എന്ന് ചോദിക്കാനുള്ള മണ്ടത്തരവും അന്ന് പ്രകടിപ്പിച്ചു. താങ്കൾക്ക് പ്രസംഗത്തിൽ മാത്രമേ കമ്പമുള്ളൂ അല്ലേ എന്ന് അന്ന് വി.പി.ആർ തിരിച്ചുചോദിച്ചു.

താങ്കളെ തിരഞ്ഞെടുത്തിട്ടുണ്ട്, കോഴിക്കോട്ട് വന്ന് ജോയിൻ ചെയ്യണം എന്നറിയിക്കുന്ന കത്ത് കിട്ടിയപ്പോൾ അമ്പരന്നുപോയി. കൂടെ ഇന്റർവ്യൂവിന് ഉണ്ടായിരുന്ന അറിയപ്പെടുന്ന സാഹിത്യകാരന്മാരെയൊന്നും തിരഞ്ഞെടുത്തിട്ടില്ല. സാഹിത്യകാരന്മാർ വേണ്ട എന്ന നിലപാടാണ് വി.പി.ആർ. എടുത്തിരുന്നത്. സാഹിത്യമെഴുതലല്ല പത്രപ്രവർത്തനം എന്ന് വി. പി. ആറിന്റെ ഉറച്ച നിലപാടുകൊണ്ടാണ് എന്നെപ്പോലുള്ള ആൾക്കാർക്ക് ജോലി കിട്ടിയതെന്നാണ് പിന്നീട് അറിയാൻ കഴിഞ്ഞത്.

? മുപ്പത്തിമൂന്നു വർഷത്തോളം പത്രപ്രവർത്തകനായി ജോലിയെടുത്ത് പിരിയുമ്പോൾ പണ്ട് അതിലേക്കിറങ്ങുമ്പോഴുണ്ടായിരുന്ന ആവേശവും പ്രതീക്ഷയും ഒക്കെയായി താരതമ്യം ചെയ്തു നോക്കിയോ?

● ഈ മേഖലയിലേക്ക് വരുമ്പോൾ നമുക്ക് ഒരു പാട് പ്രതീക്ഷകളുണ്ടാകും. വ്യാമോഹം എന്ന വാക്ക് ശരിയാണോ എന്നെനിക്കറിയില്ല. നമ്മൾ വിചാരിച്ചാൽ സമൂഹത്തിനു വേണ്ടി എന്തൊക്കെയോ ചെയ്യാൻ പറ്റും എന്നൊരു തോന്നൽ ഉണ്ടായിരുന്നു. ഈ തൊഴിൽ സാമൂഹികമാറ്റം വരുത്തുവാനുമൊക്കെയുള്ള പ്രവർത്തനങ്ങൾക്കുവേണ്ടി മാത്രമുള്ളതാണ് എന്നും മാധ്യമ സ്ഥാപനങ്ങളെല്ലാം അതിനു പറ്റിയ ഏറ്റവും നല്ല ഇടമാണ് എന്നും അന്ന് തോന്നിയിരുന്നു. അത്തരം പ്രതീക്ഷകളെല്ലാം യാഥാർത്ഥ്യമായി എന്ന് എനിക്കഭിപ്രായമില്ല. പക്ഷേ, വട്ടപ്പൂജ്യമാണ് എന്നും പറയാനാകില്ലല്ലോ.

ഒരുപാട് കാര്യങ്ങൾ പത്രപ്രവർത്തകർക്ക് ചെയ്യാൻ പറ്റും, ഭാഷാപരമായ കഴിവുകൾ പ്രകടിപ്പിക്കാൻ പറ്റും. നല്ലൊരു തലവാചകം എഴുതുന്നതുപോലും ചിലപ്പോൾ വല്ലാത്ത സംതൃപ്തി തരുന്ന ഒരു സംഗതിയായിരിക്കും. കെ. എസ്. ചന്ദ്രൻ എന്ന ഒരു ലിറ്ററി എഡിറ്ററെക്കുറിച്ച് ഞാൻ ഈയിടെ വായിച്ചു. അദ്ദേഹത്തിനു മുന്നിൽ എത്തിയ പത്മരാജന്റെ ഒരു നോവലിന്റെ പേര് 'പാമ്പ്' എന്നായിരുന്നു. ചന്ദ്രൻ ആ പേര് മാറ്റി 'രതിനിർവേദം' എന്നാക്കി. ആ ഒരു തിരുത്ത് വലിയ ക്രിയേറ്റീവ് വർക്കല്ലേ. എക്കാലവും ഓർമ്മിക്കുന്ന ഒരു പേരാക്കി ആ നോവലിനെ മാറ്റിയത് ആ ഒരു എഡിറ്റോറിയൽ വർക്കാണെന്നാണ്

എന്റെ തോന്നൽ. ആ രീതിയിൽ നമ്മൾ ഉണ്ടാക്കുന്ന പേജിന്റെ അകത്ത് നമ്മൾ ചെയ്യുന്ന ക്രിയേറ്റീവ് ആയ മുദ്രകൾ ഒരുപാടുണ്ടാകും. ഒരു ഫോട്ടോ കൊടുക്കുന്നതിന്റെ അകത്ത്, ഒരു ക്യാപ്ഷൻ കൊടുക്കുന്നതിന്റെ അകത്ത് ഒക്കെ അതുണ്ടാവും.

? ഉള്ളിലുണ്ടായിരുന്ന സാമൂഹിക പ്രവർത്തകൻ അത്തരം ക്രിയേറ്റീവ് എഡിറ്റിങ് കൊണ്ട് മാത്രം തൃപ്തിപ്പെടുമോ?

● ഒരു റിപ്പോർട്ടറെ സംബന്ധിച്ചടത്തോളം അയാൾ ഒരു സംഭവം കണ്ടെത്തുകയും അത് ചൂണ്ടിക്കാണിക്കുകയും ചെയ്യുമ്പോൾ പരിഹരിക്കപ്പെടുന്ന ഒരു വലിയ പ്രശ്നമുണ്ടായിരിക്കും. പലപ്പോഴും ആ പ്രവൃത്തികൊണ്ട് ആർക്കെങ്കിലും ഒരു പ്രയോജനം ഉണ്ടാവും. ഞാൻ റിപ്പോർട്ടിങ് വളരെ കുറച്ചേ ചെയ്തിട്ടുള്ളൂ. ഏതാണ്ട് പത്തു വർഷം. പക്ഷേ, ആ കാലത്ത് ചെയ്ത വളരെ ചെറി ചില വർക്കുകൾപോലും പലർക്കും ഗുണകരമായി മാറിയ അനുഭവവും ഉണ്ടായിട്ടുണ്ട്. പണ്ട് പാലക്കാട് ജോലി ചെയ്തപ്പോൾ എഴുതിയ ഒരു റിപ്പോർട്ട്കൊണ്ട് അവിടുത്തെ ഒരു ആദിവാസി ഊരിൽ വലിയ തരത്തിൽ മാറ്റങ്ങളുണ്ടായി എന്ന് മണ്ണാർക്കാട് നിന്നുള്ള ഒരു സാമൂഹിക പ്രവർത്തകൻ ഈയടുത്ത് ഒരു കത്തെഴുതി അറിയിച്ചിരുന്നു. നമ്മൾ എന്നും ചെയ്യുന്ന തൊഴിലിന്റെ ഭാഗമായിട്ടാണ് ആ റിപ്പോർട്ട് ചെയ്തത്. പക്ഷേ, നമ്മൾപോലും പിന്നീട് ശ്രദ്ധിക്കാത്ത തലത്തിൽ മാറ്റങ്ങൾ അത് ഉണ്ടാക്കുന്നുണ്ട്. പലപ്പോഴും ഒരു സർക്കാർ ആഫീസിൽ ജോലി ചെയ്യുന്ന ആളെക്കാൾ സമൂഹത്തിനു ഗുണം ചെയ്യാൻ മാധ്യമപ്രവർത്തകനു പറ്റിയേക്കും.

? ജോലി ചെയ്തുകൊണ്ടിരുന്നപ്പോൾ അതിനോടുള്ള ആകർഷണം കുറഞ്ഞോ?

● ഒരു തൊഴിൽ എന്ന തരത്തിൽ ഒട്ടും ആകർഷകമല്ലാത്ത ഒന്നാണ് പത്രപ്രവർത്തനം എന്നാണ് എന്റെ തോന്നൽ. മറ്റുള്ളവരെല്ലാം ജോലി കഴിഞ്ഞു വരുമ്പോൾ നമ്മൾ ജോലി ചെയ്യുന്നു. മൂന്നു മണി വരെയൊക്കെ എഡിറ്റിങ് ജോലിചെയ്യുന്നു. ചെയ്യുന്ന ജോലി എന്നത് മിക്കവാറും നമുക്ക് മുന്നിൽ വരുന്ന വാർത്തകളുടെ ഭാഷാപരമായ തെറ്റുകൾ പരിഹരിക്കുക എന്നതായിരിക്കും. അവിടെ ഒരു കമ്മറ്റി നടന്നു, ഇവിടെ ഒരു

**നല്ലൊരു തലവാചകം എഴുതുന്നതുപോലും ചിലപ്പോൾ വല്ലാത്ത സംതൃപ്തി തരുന്ന ഒരു സംഗതിയായിരിക്കും. കെ. എസ്. ചന്ദ്രൻ എന്ന ഒരു ലിറ്ററി എഡിറ്ററെക്കുറിച്ച് ഞാൻ ഈയിടെ വായിച്ചു. അദ്ദേഹത്തിനു മുന്നിൽ എത്തിയ പത്മരാജന്റെ ഒരു നോവലിന്റെ പേര് 'പാമ്പ്' എന്നായിരുന്നു. ചന്ദ്രൻ ആ പേര് മാറ്റി 'രതിനിർവേദം' എന്നാക്കി. ആ ഒരു തിരുത്ത് വലിയ ക്രിയേറ്റീവ് വർക്കല്ലേ. എക്കാലവും ഓർമ്മിക്കുന്ന ഒരു പേരാക്കി ആ നോവലിനെ മാറ്റിയത് ആ ഒരു എഡിറ്റോറിയൽ വർക്കാണെന്നാണ് എന്റെ തോന്നൽ.**

ചെളിക്കുണ്ട് ഉണ്ട്. അങ്ങനെ അങ്ങനെ നൂറുകണക്കിന് വ്യർത്ഥമെന്നു തോന്നുന്ന കാര്യങ്ങൾക്കിടയിൽ കിടന്ന് തിരുത്തലുകൾ നടത്തുമ്പോൾ ഇതിലൊക്കെ വല്ല ക്രിയാത്മകതയും ഉണ്ടോ എന്ന് ആലോചിച്ചുപോവും. അതൊക്കെ ചെയ്തിട്ട് വന്നു കിടന്നുറങ്ങുമ്പോൾ വിളിച്ചെഴുന്നേൽപ്പിച്ച്, ആ മറ്റേ കമ്മിറ്റിയുടെ വാർത്ത കൊടുത്തില്ല, ഇവിടെ ഇന്നയാള് പറഞ്ഞത് വന്നില്ല എന്നൊക്കെ ചീത്ത പറയുന്നതും കേൾക്കണം. നമ്മൾ വിചാരിക്കുന്നത് പോലെ അത്രയ്ക്കൊരു ഗ്ലാമർ ഒക്കെ ഇതിനുണ്ട് എന്ന് എനിക്ക് തോന്നിയില്ല.

ഞാൻ ഗവൺമെന്റ് ജോലി ഉപേക്ഷിച്ചു വന്നയാളാണ്. പക്ഷെ ഒരഞ്ചു പത്തു കൊല്ലം കഴിഞ്ഞപ്പോഴേക്കും ഇവിടെ നിന്നും ആളുകൾ ഗവൺമെന്റ് ജോലിക്കായി തിരിച്ചു പോകുന്ന സാഹചര്യം ഉണ്ടായി. അന്ന് കോളേജ് അദ്ധ്യാപകന്റെ ജോലി കിട്ടിയിട്ട് പോകാതിരുന്ന ആളുകളുണ്ട്. എം.എൻ. കാരശ്ശേരി, ടി.പി. കുഞ്ഞിക്കണ്ണൻ തുടങ്ങിയവരൊക്കെ പത്രപ്രവർത്തനം വിട്ട് കോളജ് ജോലിക്ക് പോയവരാണ്. കെ. സി. നാരായണൻ ആ ജോലി കിട്ടിയിട്ട് പോകാതിരുന്ന ആളാണ്. കല്പറ്റ നാരായണൻ യഥാർഥത്തിൽ എന്റെ കൂടെ ജേണലിസം ഇന്റർവ്യൂവിന് വന്ന ആളാണ്. അന്ന് ഞാൻ ഇന്റർവ്യൂവിന് വന്നപ്പോൾ കൂടെ പല എഴുത്തുകാരുമുണ്ടായിരുന്നു.

അന്ന് കൂടെ ഇന്റർവ്യൂവിനു വന്ന കല്പറ്റ നാരായണൻ കോളജ് ജോലിയിലേക്ക് പോയതാണ് കൂടുതൽ നന്നായത് എന്നെനിക്ക് തോന്നിയിട്ടുണ്ട്. എഴുത്തിനും സാംസ്കാരിക പ്രവർത്തനത്തിനുമെല്ലാം ധാരാളം സമയം ആ തൊഴിലിൽ ആയത് കൊണ്ട് അദ്ദേഹത്തിനു കിട്ടിയിട്ടുണ്ട്. വരുമാനത്തിന്റെ കാര്യത്തിലും അതുതന്നെയാണ് മെച്ചപ്പെട്ടത്.

? പത്രപ്രവർത്തനവും സാഹിത്യപ്രവർത്തനവും തമ്മിൽ എത്രത്തോളം പൊരുത്തപ്പെടും?

● രാവിലെ മുതൽ വൈകുന്നേരം വരെ ഈ എഴുത്തും വായനയും തിരുത്തലും ഒക്കെയായി ഇരുന്നിട്ട് പിന്നെ വീണ്ടും എന്തെങ്കിലും എഴുതുന്നതിനെ കുറിച്ച് ചിന്തിക്കാൻ പോലും ആകാത്ത അവസ്ഥയിലായിരിക്കും നമ്മൾ. വേറെ വല്ലതും ചെയ്യാൻ തോന്നിക്കൊണ്ടിരിക്കും. കവികൾക്കും നോവലിസ്റ്റുകൾക്കും കഥാകൃത്തുക്കൾക്കുമൊക്കെ പിന്നെയും കുറേയൊക്കെ ചെയ്യാൻ പറ്റും. ഇന്ന് ആഗോളതലത്തിൽതന്നെ അറിയപ്പെടുന്ന ക്രിയേറ്റീവ് റൈറ്റേഴ്സ് ഒരുപാട് പേരും ജേണലിസ്റ്റുകളാണ്. പക്ഷേ, ഞാൻ ചെയ്തതുപോലെ തുടർച്ചയായി ലേഖനപംക്തി എഴുതാൻ പലർക്കും വലിയ ബുദ്ധിമുട്ടായിരിക്കും. എനിക്കിപ്പോൾ 'വിശേഷാൽപ്രതി' പോലെ ഒരു കോളം എഴുതാൻ സാധിച്ചതുകൊണ്ട് മാത്രമാണ് അല്പമെങ്കിലും ക്രിയേറ്റീവ് ആയി ശ്രദ്ധിക്കപ്പെടാൻ ആയത്. പക്ഷേ, എന്നെക്കാളൊക്കെ പ്രഗല്ഭരായവരും എന്നെപ്പോലെ തന്നെ തൊഴിലെടുത്തവരും ആയ ഒട്ടേറെപ്പേർ ആരും അറിയാതെ ന്യൂസ് ഡെസ്ക്കുകളിൽ അവരുടെ ജോലി അതിമനോഹരമായി ചെയ്തു പോയിട്ടുണ്ട്. ഡെസ്ക്കാണ് ഈ

സാധനം ഉണ്ടാക്കുന്നതുതന്നെ. പത്രം എന്ന പ്രോഡക്ടിനെ അതിന്റെ പൂർണ്ണതയിൽ എത്തിക്കാൻ അവർ ചെയ്ത പങ്ക് വളരെ വലുതാണ്. അതേ സമയം ഒരു തൊഴിൽ എന്നതിനപ്പുറം അവരൊക്കെ എന്ത് നേടി, അല്ലെങ്കിൽ എന്ത് ചെയ്തു എന്ന് ചോദിച്ചാൽ എനിക്കറിയില്ല. ഞാൻ ഇത്രയൊന്നും എഴുതാതെ കുറേ വാർത്തകൾ എഡിറ്റ് ചെയ്യുക മാത്രമാണ് ചെയ്തെങ്കിൽ എനിക്ക് ശരിക്കും സങ്കടം വരുമായിരുന്നു. ഒരു ക്ലർക്കിന്റെ പണിക്കപ്പുറം എന്താണ് ഈ പണിക്കുള്ള വ്യത്യാസം എന്ന് എനിക്ക് തീർച്ചയായും തോന്നിയേനേ.

## വിശേഷാൽപ്രതിയും വീരേന്ദ്രകുമാറും

? വിശേഷാൽപ്രതി എഴുതിയത് പൂർണ്ണമായും സ്വതന്ത്രമായിട്ടായിരുന്നോ? പത്രത്തിന്റെ രാഷ്ട്രീയവും വ്യക്തിപരമായ ഇടപെടലുകളും അതിനെ സ്വാധീനിച്ചിട്ടില്ലേ?

● കോളത്തിന്, പത്രത്തിൽനിന്നും വ്യത്യസ്തമായ ഒരു രാഷ്ട്രീയം സ്വീകരിക്കാനുള്ള സ്വാതന്ത്ര്യമുണ്ട്. അതു കൊണ്ടാണല്ലോ കോളം വേണ്ടിവരുന്നത്. വ്യത്യസ്തമായ അഭിപ്രായങ്ങളെ കൊണ്ടുവരുക എന്നാണല്ലോ കോളത്തിന്റെ ഉദ്ദേശ്യം തന്നെ. ഇത് സറ്റയറിക്കലായി വ്യത്യസ്ത വിഷയങ്ങളെ കൈകാര്യം ചെയ്യുന്ന ഒരു സംഗതിയായാണ് കണ്ടത്. വിശേഷാൽ പ്രതി തുടങ്ങുന്നത് 1995 ലാണ്. ആ കാലത്ത് ഞാൻ റിപ്പോർട്ടറാണ്. അത് തുടങ്ങിയ ആഴ്ച എം.പി. വീരേന്ദ്രകുമാർ റിപ്പോർട്ടിങ് ബ്യൂറോയിൽ വന്നിട്ട്, സൗകര്യം പോലെ നിങ്ങൾ എന്തു വേണമെങ്കിലും എഴുതിക്കോ ഞങ്ങൾ അതിലൊന്നും ഇടപെടില്ല എന്ന് പറഞ്ഞിരുന്നു. അത് അവർ ഇന്നും പാലിക്കുന്നുണ്ട്.

? താങ്കൾ ഒരു കോൺഗ്രസ്സ് പക്ഷപാതിയായി വിലയിരുത്തപ്പെടുകയും ഇടതു വിരോധം കൂടുതലായി “വിശേഷാൽപ്രതി”ക്കുണ്ട് എന്ന് പരാതികൾ ഉയരുകയും ചെയ്തിട്ടുണ്ടല്ലോ?

● പ്രസ് അക്കാദമി ചെയർമാനായി നിയമിതനായ സമയത്താണ് അത്തരം ചില ആരോപണങ്ങൾ കൂടുതലായി വന്നത്. പ്രസ് അക്കാദമി ചെയർമാനായി വരുന്ന കാലത്ത് ഇടതുപക്ഷ വിമർശനം കൂടുതലാണ് എന്ന് തോന്നാൻ കാരണമുണ്ടാവും. ഇടതുപക്ഷ ഗവൺമെന്റിന്റെ കാലത്ത് വിമർശനങ്ങൾ കൂടുതൽ വരും. പിന്നെ അവരുടെ ആഭ്യന്തര പ്രശ്നങ്ങൾക്ക് പൊതുവേ കൂടുതലായി മാധ്യമശ്രദ്ധ കിട്ടുന്നതുകൊണ്ട് അങ്ങനെ വരാം. എനിക്കിത് ഒരു സ്ഥിതി വിവരക്കണക്കെടുത്തിട്ട് ആർക്കെതിരായിട്ടാണ് കൂടുതൽ എഴുതിയത് എന്ന് കണ്ടെത്താനാവില്ല. പക്ഷേ, ഞാൻ എല്ലാവരെപ്പറ്റിയും എഴുതിയിട്ടുണ്ട്.

ഞാൻ ഒരു സ്വതന്ത്ര പത്രപ്രവർത്തകനൊന്നും അല്ല, ഉമ്മൻ ചാണ്ടിയുടെ വാലായതു കൊണ്ടാണ് ചെയർമാൻ സ്ഥാനം എനിക്ക് കിട്ടിയത് എന്ന് ‘ദേശാഭിമാനി’യിൽ എഴുതിയ ആളുകളുണ്ട്. പ്രസ് അക്കാദമി ചെയർമാൻ ആയിരുന്നപ്പൊഴും ഉമ്മൻചാണ്ടിയെപ്പറ്റിയും ഗവൺമെന്റിനെ പറ്റിയും വിമർശിച്ച് എഴുതിയിട്ടുണ്ട്. ഞാൻ ആ സ്ഥാനത്തിനു വേണ്ടി ഇവരുടെ അടുത്തു പോയിട്ടില്ല. ഇവർ എന്നെ ഇങ്ങോട്ട് വിളിച്ചിട്ട് നിങ്ങൾക്ക് ഈ സ്ഥാനം തരാൻ പോകുന്നു എന്ന് പറഞ്ഞതാണ്. അതിനായി അങ്ങോട്ട് പോയിട്ടുള്ള ആൾക്കാരൊക്കെ ഉണ്ടാകും. പക്ഷേ, ഞാൻ പോയിട്ടില്ല. മാനേജിങ് എഡിറ്റർ എന്നെ വിളിച്ചു പറഞ്ഞു, നിങ്ങളുടെ പേര് പ്രപ്പോസ് ചെയ്യട്ടെ നിങ്ങൾക്ക് താത്പര്യമുണ്ടോ? മാതൃഭൂമി അങ്ങനെ പ്രൊപ്പോസ് ചെയ്യുകയാണെങ്കിൽ സ്വീകരിക്കാം എന്ന് ഞാൻ പറഞ്ഞു. ഞാൻ അതിനു മുൻപ് പ്രസ് അക്കാദമിയുടെ വൈസ് ചെയർമാൻ ആയി ഇരുന്നിട്ടുണ്ട്. അങ്ങനെയല്ലാതെ വേറെ ഒരു താത്പര്യവും പ്രകടിപ്പിക്കുകയോ അതിനു പിന്നാലെ പോവുകയോ ഒന്നും ചെയ്തിട്ടില്ല.

ഞാനീ ചെയർമാനായിട്ട് ആദ്യമായി പങ്കെടുക്കുന്ന യോഗം കെ.യു.ഡബ്ല്യു.ജെ. യുടെ സംസ്ഥാന സമ്മേളനമാണ്. തൃശൂരിൽ സംസ്ഥാന സമ്മേളനം നടക്കുന്ന ദിവസം രാവിലത്തെ പത്രത്തിലാണ് എൻ. പി. രാജേന്ദ്രൻ പ്രസ് അക്കാദമി ചെയർമാനാകുന്നു എന്ന് വാർത്ത വന്നത്. കെ. യു. ഡബ്ല്യു. ജെ. യുടെ പ്രസിഡന്റ് എന്നെ അവിടെ വച്ച് ഉമ്മൻ ചാണ്ടിക്കും സാംസ്കാരിക മന്ത്രി കെ. സി. ജോസഫിനും പരിചയപ്പെടുത്തിക്കൊടുക്കുമ്പോഴാണ് അവർ രണ്ടാളും എന്നെ ആദ്യമായി കാണുന്നത്. ഞാൻ റിപ്പോർട്ടറായിരുന്ന കാലത്ത് അവരെ വല്ലപ്പോഴും ഒക്കെ കണ്ടിട്ടുണ്ടെങ്കിലും അവർ രണ്ടാളും എന്നെ ആദ്യമായി കാണുന്നത് അവിടെ വച്ചാണ്. അത്രപോലും ഈ പറയുന്ന ആൾക്കാരുമായി ബന്ധമുണ്ടാക്കാത്ത ആളാണ് ഞാൻ. എഡിറ്റോറിയലിൽ ജോലിയെടുത്തുകൊണ്ടിരുന്നതു കൊണ്ട് പ്രത്യേകിച്ചും ഈ പറയുന്ന രാഷ്ട്രീയക്കാരുമായി വലിയ ബന്ധങ്ങൾ ഉണ്ടാക്കിയെടുക്കാനും എനിക്കങ്ങനെ സാധിച്ചിട്ടില്ല. ഒരു തരത്തിൽ ആ അകൽച്ച എനിക്കൊരുപാട് ഗുണം ചെയ്തിട്ടുണ്ട് എന്ന് കരുതുന്ന ഒരാളാണ് ഞാൻ. കാരണം നമ്മൾ നിരന്തരം കാണുകയും ഇടപഴകുകയും ചെയ്യുന്ന ആൾക്കാരെ വിമർശിച്ചുകൊണ്ട് എഴുതുക പലപ്പോഴും ബുദ്ധിമുട്ടായിത്തീരും.

ഞാൻ പ്രസ് അക്കാദമി ചെയർമാൻ സ്ഥാനത്തിരിക്കുമ്പോൾ പല തരം ധനകാര്യ പ്രശ്നങ്ങൾ പരിഹിക്കുന്നതിനായും മറ്റും ഈ മന്ത്രിമാരുടെ മുഴുവൻ മുൻപിൽ പോകേണ്ടിവന്നിട്ടുണ്ട്. ഞാൻ ചെല്ലുമ്പോൾ അക്കാദമിയിൽ കാശില്ല. ശമ്പളം മുടങ്ങുന്ന അവസ്ഥ. പ്ലാൻ ഫണ്ടിൽ പൈസയില്ല. നോൺ പ്ലാൻ ഫണ്ടിലും പൈസയില്ല. ദാരിദ്ര്യത്തിന്റെ മൂർധന്യത്തിലായിരുന്നു ആ സ്ഥാപനം. ഞാൻ അവിടത്തെ സെക്രട്ടറിയെയും കൂട്ടീട്ട് പോയി കെ. സി. ജോസഫിനെയും കെ. എം. മാണിയെയും മറ്റുള്ള പ്രധാന ഉദ്യോഗസ്ഥരെയും ഒക്കെ കണ്ടിട്ടാണ് പണത്തിന്റെ കാര്യങ്ങളൊക്കെ ശരിയാക്കിയത്. അങ്ങനെ നിരന്തരം ഇവരെയൊക്കെ കാണേണ്ടി വരുമ്പോഴും സഹായം അഭ്യർഥിക്കേണ്ടി വരുമ്പോഴും ഇവരെയൊക്കെ വിമർശിച്ച് എഴുതുക എന്നത് വലിയ ബുദ്ധിമുട്ടാണ്. പക്ഷേ, എന്നിട്ടും ഞാൻ എഴുതിയിട്ടുണ്ട്. ഞാൻ അത്തരത്തിലുള്ള ബുദ്ധിമുട്ടുകളെ ഒന്നും അത്ര കാര്യമാക്കിയില്ല. പക്ഷേ, അതൊന്നും വളരെക്കാലമൊന്നും നടക്കില്ല. ഒരു തരത്തിൽ ആ ജോലി പെട്ടെന്ന് അവസാനിപ്പിക്കാനും ഒരു കാരണം അതാണ്. എന്റെ പത്രപ്രവർത്തനത്തിന് അധികാര സ്ഥാനങ്ങളുമായുള്ള ആ തരത്തിലുള്ള ഒരു ബന്ധം സഹായകമായിരിക്കില്ല. രണ്ടും ഒരുമിച്ചു കൊണ്ടുപോകാൻ വലിയ പ്രയാസമുണ്ട്.

## തലശ്ശേരിയിലെ നേതാക്കന്മാർ

? തലശ്ശേരിക്കാലത്ത് കോടിയേരി ബാലകൃഷ്ണൻ, പിണറായി വിജയൻ, എ. കെ. ബാലൻ തുടങ്ങിയ


എം.എൻ. വിജയൻ


വി.പി. രാമചന്ദ്രൻ


എം.എൻ. കാരശ്ശേരി


ബി.ആർ.പി. ഭാസ്കർ

കമ്മ്യൂണിസ്റ്റ് നേതാക്കളുമായുള്ള പരിചയം ഉണ്ടായിരുന്നിരിക്കുമല്ലോ. പിന്നീട് അവരെ വിമർശിക്കുമ്പോൾ ഇത്തരം പ്രശ്നങ്ങൾ അനുഭവപ്പെട്ടിട്ടില്ലേ?

● എ.കെ. ബാലൻ ബ്രണ്ണൻ കോളജിൽ എന്റെ സീനിയറാണ്. കോടിയേരി ബാലകൃഷ്ണൻ ബ്രണ്ണൻ കോളജിൽ എന്റെ കൂടെ പഠിച്ചിട്ടില്ല. പക്ഷേ, അദ്ദേഹം അവിടെ സജീവമായി രംഗത്തുണ്ട്. നല്ല പരിചയമുണ്ട്. പിണറായി വിജയൻ കോളജിൽ പോകുമ്പോ എന്റെ വീടിന്റെ അടുത്തുള്ള ബസ്സ്റ്റോപ്പിൽ ഇറങ്ങിയിട്ട് അവിടന്ന് മറ്റൊരു ബസ് കയറിയിട്ടാണ് എന്നും പോവുക. അന്ന് ആൾക്കാരൊക്കെ അതാണ് കെ.എസ്.എഫിന്റെ നേതാവ് പിണറായി വിജയൻ എന്നൊക്കെ പറയുന്നതു കേട്ട് അദ്ദേഹത്തിനെ കണ്ടിട്ടുണ്ട് എന്നല്ലാതെ വ്യക്തിപരിചയമൊന്നും ഉണ്ടായിട്ടില്ല.

77 ലെ തിരഞ്ഞെടുപ്പിന്റെ പ്രചാരണ രംഗത്ത് പരിവർത്തനവാദികളുടെ കൂടെ ഞാൻ വളരെ സജീവമായി ഉണ്ടായിരുന്നു. അന്ന് പലപ്പോഴും രാഷ്ട്രീയ പൊതുയോഗങ്ങളിൽ പ്രസംഗിച്ചിരുന്നു. ഞങ്ങൾ ഇടതുപക്ഷത്തോടൊപ്പമായിരുന്നു. അന്ന് പാട്യം ഗോപാലനാണ് സ്ഥാനാർഥി. അരങ്ങിൽ ശ്രീധരൻ ലോക്സഭാ സ്ഥാനാർഥി. കോടിയേരി ബാലകൃഷ്ണനുമായി ഒരുമിച്ചു ഒരുപാട് വേദികളിൽ പ്രസംഗിച്ചിരുന്നു. ആ ഒരു പരിചയം ഇപ്പഴും ഉണ്ട്.

പിണറായിയുമായി അത്തരത്തിൽ ഒരു ബന്ധവും ഉണ്ടായിട്ടില്ല. അടുത്തകാലത്ത് അദ്ദേഹത്തിന്റെ മകളുടെ കല്യാണത്തിനു വിളിച്ചപ്പോഴാണ് എന്നെ അദ്ദേഹത്തിനറിയാം എന്ന് മനസ്സിലായത്. എന്നെ ഒരു മാധ്യമ പ്രവർത്തകൻ എന്ന മട്ടിൽ വിളിച്ചതാണ്. പിന്നെ ഒരിക്കൽ വിശേഷാൽപ്രതിയിൽ അദ്ദേഹത്തിനെതിരെ എന്തോ എഴുതിയപ്പോൾ അദ്ദേഹം ഒരിക്കൽ പ്രസംഗിച്ചു, ഇത് എഴുതിയ ചങ്ങാതി ഇങ്ങനെ എഴുതുന്നത് അയാൾ ജനിച്ച സ്ഥലത്തിന്റെ കുഴപ്പമാണ് എന്ന്. അത് കേട്ടപ്പോഴാണ് മനസ്സിലായത് അദ്ദേഹത്തിന് ഞാൻ എവിടെയാണ് ജനിച്ചത് എന്നൊക്കെ അറിയാമെന്ന്. എന്റെ വീടിരുന്ന സ്ഥലം ഒരു കടുത്ത ആർ.എസ്.എസ്. സ്വാധീന പ്രദേശമാണ്. പിണറായി അത് മനസ്സിൽ വച്ചുകൊണ്ടാവും അങ്ങനെ പറഞ്ഞത് എന്ന് എനിക്ക് തോന്നി.

? വിമർശനങ്ങൾക്ക് പ്രതികരണമായി ഒരുപാട് ശകാരങ്ങൾ കേൾക്കേണ്ടി വന്നിട്ടുണ്ടാകില്ലേ?

● കമ്മ്യൂണിസ്റ്റ് നേതാക്കന്മാർ അങ്ങനെ മോശമായി പ്രതികരിക്കാറൊന്നുമില്ല. പലരും അതിനെയൊക്കെ വളരെ സ്പോർട്ട്സ്മാൻ സ്പിരിറ്റോടെയാണ് കാണുന്നത്. കോടിയേരി ബാലകൃഷ്ണനും എ. കെ. ബാലനും ആദ്യമായി മന്ത്രിമാരായപ്പോൾ ബ്രണ്ണൻ കോളജിൽ വച്ച് അവിടുത്തെ പൂർവ്വ വിദ്യാർഥികളുടെ ഒരു സമ്മേളനം അവർക്കൊരു സ്വീകരണം നൽകി. അന്ന് കോടിയേരി ബാലകൃഷ്ണൻ കണ്ടപ്പോൾതന്നെ പറഞ്ഞു, ങാ നമുക്കിട്ടു നല്ലോണം വീക്കുന്നുണ്ടല്ലോ എന്ന്. ഞാൻ പറഞ്ഞു, ഏയ്, നിങ്ങളെപ്പറ്റിയൊന്നും ഞാനിതുവരെ അങ്ങിനെയൊന്നും എഴുതിയില്ലല്ലോ. അപ്പോൾ അദ്ദേഹം വളരെ തമാശയായിട്ട്, ഞങ്ങളെയൊക്കെ വിമർശിച്ച് എഴുത്, അപ്പോഴല്ലേ ഞങ്ങളും എന്തെങ്കിലും ചെയ്യുന്നുണ്ട് എന്ന് നാട്ടുകാരറിയൂ എന്ന് പറഞ്ഞു. ആ ഒരു സ്പിരിറ്റിൽ എടുക്കുന്നവരാണ് അവർ പലരും.

പക്ഷേ, അങ്ങനെ അല്ലാത്തവരും ഉണ്ട്. മാനേജിങ് ഡയറക്ടറുടെ അടുത്തൊക്കെ ഒരുപാട് പരാതി പറഞ്ഞ ആൾക്കാരൊക്കെയുണ്ട്. പക്ഷേ, ഈ കമ്മ്യൂണിസ്റ്റുകാരൊക്കെ പൊതുവേ അതെല്ലാം നല്ല സ്പിരിറ്റോടെ കൈകാര്യം ചെയ്യുന്നവരാണ് എന്നാണു എനിക്ക് തോന്നിയിട്ടുള്ളത്. ആകെ ഉണ്ടായ ഒരനുഭവം ഇ. കെ. നായനാർ മുഖ്യമന്ത്രിയായ ശേഷം നിയമസഭാംഗം ആവാൻ തലശ്ശേരി മണ്ഡലത്തിൽ മമ്മു മാസ്റ്റർ എം.എൽ.എ യെ രാജി വെപ്പിച്ചു മത്സരിച്ചപ്പോൾ ഞാൻ എഴുതിയതിനെപ്പറ്റിയാണ്. മത്സരവുമായി ബന്ധപ്പെടാതെതന്നെ ഇ.കെ.നായനാരുമായി ബന്ധപ്പെട്ട ചില വിമർശനങ്ങൾ വിശേഷാൽ പ്രതിയിൽ ഉണ്ടായിരുന്നു. അതവർക്കിഷ്ടപ്പെട്ടില്ല. അവർ തിരഞ്ഞെടുപ്പ് കമ്മീഷന് പരാതി കൊടുക്കുകയൊക്കെ ചെയ്തിരുന്നു. പക്ഷേ, നമ്മൾ എഴുതുന്നതൊന്നും

> ബുദ്ധിജീവികൾ എന്ന് വിളിക്കപ്പെടുന്നവരും വലിയ ജനാധിപത്യവാദികളും ആദർശവാന്മാരും എന്ന് പറയുന്നവരുമായ പലരും അവരെ വിമർശിച്ച് എഴുതിയപ്പോൾ വല്ലാതെ അസഹിഷ്ണുത കാണിച്ച അനുഭവങ്ങളുണ്ട്. ജാതിസംഘടനകളുടെ നേതാക്കൾ പലപ്പോഴും അങ്ങനെ ദേഷ്യം പ്രകടിപ്പിച്ചിട്ടുണ്ട്. എൻ.എസ്.എസ്. സെക്രട്ടറി ജി. സുകുമാരൻ നായരെ വിമർശിച്ച് എഴുതിയതിന് അദ്ദേഹം പലവട്ടം വീരേന്ദ്രകുമാറിനെ വിളിച്ച് പരാതി പറഞ്ഞിരുന്നു.

അങ്ങനെ ഇലക്ഷൻ റിസൽട്ടിനെ സ്വാധീനിക്കാൻ പോന്ന ഒന്നാണ് എന്ന് എനിക്ക് തോന്നിയിട്ടില്ല. അന്ന് കോടിയേരി ബാലകൃഷ്ണൻ തന്നെയാണ് അവിടത്തെ തിരഞ്ഞെടുപ്പിന്റെ ചാർജ്. അദ്ദേഹം തന്നെയാണ് പരാതി കൊടുത്തതും. അത് മാത്രമാണ് ഇടതുപക്ഷക്കാരുടെ ഭാഗത്ത് നിന്നുണ്ടായ ഏക അസഹിഷ്ണുത.

? ഏതു തരക്കാരാണ് പൊതുവേ അസഹിഷ്ണുത കാണിക്കാറുള്ളത്?

• ബുദ്ധിജീവികൾ എന്ന് വിളിക്കപ്പെടുന്നവരും വലിയ ജനാധിപത്യവാദികളും ആദർശവാന്മാരും എന്ന് പറയുന്നവരുമായ പലരും അവരെ വിമർശിച്ച് എഴുതിയപ്പോൾ വല്ലാതെ അസഹിഷ്ണുത കാണിച്ച അനുഭവങ്ങളുണ്ട്. വീരേന്ദ്രകുമാറിനെ വിളിച്ചു ദിവസങ്ങളോളം അതിനെ കുറിച്ച് പരാതിയുമായി നടന്നവരുണ്ട്. ജാതിസംഘടനകളുടെ നേതാക്കൾ പലപ്പോഴും അങ്ങനെ ദേഷ്യം പ്രകടിപ്പിച്ചിട്ടുണ്ട്. എൻ.എസ്.എസ്. സെക്രട്ടറി ജി. സുകുമാരൻ നായരെ വിമർശിച്ച് എഴുതിയതിന് അദ്ദേഹം പലവട്ടം വീരേന്ദ്രകുമാറിനെ വിളിച്ച് പരാതി പറഞ്ഞിരുന്നു. വീരേന്ദ്രകുമാർ പിന്നീട് കണ്ടപ്പോൾ അത് എന്നോട് പറഞ്ഞു. അദ്ദേഹം അതൊന്നും കാര്യമായിട്ടെടുത്തിട്ടില്ല എന്നാണ് എനിക്ക് തോന്നിയത്. അദ്ദേഹം എപ്പോഴും അങ്ങനെയുള്ള വിഷയങ്ങളിൽ ഇടപെടാറൊന്നുമില്ല. ഇന്ന രീതിയിൽ എഴുതണം എന്ന് ഈ മുപ്പത്തിമൂന്നു കൊല്ലത്തെ ജോലിക്കിടയിൽ കമ്പനിയുടെ ഉടമസ്ഥന്മാരോ എഡിറ്റർമാരു പോലുമോ ഇന്നേ വരെ പറഞ്ഞിട്ടില്ല. ഇരുപതു വർഷം ഞാനീ കോളം കൈകാര്യം ചെയ്തു. ഇന്നയാളെപ്പറ്റി എഴുതണം എന്നോ ഇന്നയാളെ പറ്റി എഴുതരുത് എന്നോ എന്നോട് പറഞ്ഞിട്ടേയില്ല. ഇന്ന കാര്യം എഴുതണം എന്നും എന്നോട് ആരും പറഞ്ഞിട്ടില്ല. ഞാൻ ആകെ കാണിച്ചിരുന്ന ഒരു പരിഗണന എന്ന് പറഞ്ഞാൽ മാതൃഭൂമിക്ക് ഒരു സ്ഥാപനം എന്ന നിലയിൽ എന്റെ പ്രവർത്തി ഹാംഫുളാവരുത് എന്നൊരു താത്പര്യം എപ്പോഴും സൂക്ഷിച്ചിരുന്നു എന്ന് മാത്രം.

## മാറാടും കുഞ്ഞാലിക്കുട്ടിയും

? എഴുത്തിനപ്പുറമുള്ള സാമൂഹിക ഇടപെടലുകളിലേക്ക് സഞ്ചരിച്ച സാഹചര്യങ്ങളും ഉണ്ടായല്ലോ. മാറാട്പോലെയുള്ള സംഭവങ്ങളിൽ പൊതുവേ പത്രപ്രവർത്തകർ നടത്താത്ത തരം ഇടപെടലുകൾ നടത്തിയിട്ടുണ്ട്. അതിന്റെ പേരിൽ പല വിമർശനങ്ങളും കേട്ടിട്ടുമുണ്ട്?

• മാറാട് കൂട്ടക്കൊലയെത്തുടർന്ന് സമാധാനം സ്ഥാപിക്കുന്നതിനായുള്ള ശ്രമങ്ങളിൽ പത്രപ്രവർത്തക യൂണിയന്റെ ശ്രമങ്ങൾക്ക് നേതൃത്വം കൊടുത്തിട്ടുണ്ട്. നമുക്ക് ചെയ്യാൻ പറ്റുന്നതിന്റെ പരിധിയിൽ നിന്നുകൊണ്ട് ചെയ്യാൻ ശ്രമിച്ചു എന്ന് മാത്രം. മാറാട് സംഭവങ്ങളൊക്കെ കഴിഞ്ഞ് ഗവണ്മെന്റ് ചർച്ചയ്ക്ക് വിളിച്ചപ്പോ ആർ.എസ്.എസിന്റെ ആൾക്കാർ ആരും വരാൻ തയ്യാറായിരുന്നില്ല. കൊന്നത് അവരെയാണല്ലോ. എട്ടാളുകളാണ് കൊല്ലപ്പെട്ടത്. കേരളത്തിൽ അങ്ങനെ ഒരു സംഭവം അതിനു മുൻപ് ഉണ്ടായിട്ടില്ല. പിന്നെ പ്രസ്ക്ലബ്ബിൽ വച്ച് ഒരു ചർച്ചയ്ക്ക് വിളിച്ചപ്പോൾ കുമ്മനം രാജശേഖരനെ പോലെയുള്ള ഹിന്ദു നേതാക്കളും മുസ്‌ലിം നേതാക്കളും പ്രധാന സാംസ്കാരിക പ്രവർത്തകരും എല്ലാം മീറ്റിങ്ങിനു വന്നു. ആ മീറ്റിങ്ങിൽ ഞങ്ങൾ രണ്ടു മൂന്നു പേരായിരുന്നു മോഡറേറ്റർ ഗ്രൂപ്പായി നിന്നിരുന്നത്.

ആദ്യ മീറ്റിങ്ങിൽ എല്ലാവരും വല്ലാത്ത ബഹളങ്ങളൊക്കെയുണ്ടാക്കി. തങ്ങൾക്ക് പറയാനുള്ളതു പറയാൻ പറ്റി എന്ന സമാധാനത്തോടെ തിരികെ പോയി. പിന്നെ അവർതന്നെ പറഞ്ഞു, പത്രപ്രവർത്തകർ നേതൃത്വം കൊടുത്ത് ഒരു സമാധാനശ്രമം നടത്തുകയാണെങ്കിൽ നമ്മൾ അതിൽ പങ്കാളികളാകാം. അങ്ങനെയാണ് ഞങ്ങൾ പത്രപ്രവർത്തക യൂണിയൻ സമാധാന ശ്രമവുമായി മുന്നോട്ടു പോകുന്നത്. ആ സമയത്താണ് ഞാൻ പത്രപ്രവർത്തക യൂണിയന്റെ ജില്ലാ പ്രസിഡൻറ് ആകുന്നത്. മുൻപ് സ്റ്റേറ്റ് പ്രസിഡന്റായിരുന്നു എങ്കിലും ജില്ലാ പ്രസിഡന്റ് ആയിരുന്ന എ. സഹദേവൻ എറണാകുളത്തേക്ക് പോയപ്പോൾ ആ ചുമതല എന്റെ തലയിൽ വന്നു വീഴുകയായിരുന്നു. അപ്പോൾ പിന്നെ ഞങ്ങൾ ആ ശ്രമം തുടരാൻ തീരുമാനിച്ചു.

? ആ ശ്രമങ്ങൾ പിന്നെ എന്താണ് വിജയിക്കാതെ പോയത്?

• സി.ബി.ഐ. അന്വേഷണത്തിനു വേണ്ടി സമ്മതിച്ചാൽ മുസ്‌ലിം കുടുംബങ്ങളുടെ തിരിച്ചുവരവിനും ശാശ്വത സമാധാനത്തിനും ആയി ശ്രമിക്കാം എന്നാണു വി എച്ച് പി നേതാക്കൾ ഞങ്ങളോട് പറഞ്ഞിരുന്നത്. മരിച്ചവർക്ക് പത്തുലക്ഷം രൂപ നഷ്ടപരിഹാരവും ബന്ധുക്കൾക്ക് സർക്കാർ ജോലിയും നൽകുക, മന്ത്രി കുഞ്ഞാലിക്കുട്ടി മാപ്പ് പറയുക തുടങ്ങിയ ആവശ്യങ്ങളെല്ലാം ഉപേക്ഷിക്കാം എന്നും അവർ പറഞ്ഞു. അതുകൊണ്ടുതന്നെ ചർച്ചയിൽ ആദ്യം മുതലേ ഞങ്ങൾ നോക്കിയിരുന്നത് സി.ബി.ഐ അന്വേഷണം പ്രഖ്യാപിപ്പിച്ച് പ്രശ്നം ഒത്തുതീർപ്പാക്കാൻ പറ്റുമോ എന്നായിരുന്നു. മുഖ്യ


എ.കെ. ബാലൻ


പിണറായി വിജയൻ


കോടിയേരി ബാലകൃഷ്ണൻ


എം.പി. വീരേന്ദ്രകുമാർ

മന്ത്രി ആന്റണിക്ക് ഇക്കാര്യത്തിൽ വ്യക്തമായ മറുപടി ഉണ്ടായിരുന്നില്ല. ഞാൻ മാത്രമല്ലല്ലോ തീരുമാനിക്കേണ്ടത്, ക്യാബിനറ്റ് തീരുമാനിക്കേണ്ടേ എന്ന് മുഖ്യമന്ത്രി ആവർത്തിച്ചു ചോദിക്കുന്നുണ്ടായിരുന്നു. മുസ്‌ലിം ലീഗ് മന്ത്രിമാരെ കണ്ടപ്പോഴും പാണക്കാട് ചെന്ന് മുഹമ്മദലി ശിഹാബ് തങ്ങളോട് ചോദിച്ചപ്പോഴും ഞങ്ങൾ ഇതേ ചോദ്യം തുറന്നു ചോദിച്ചു. ലീഗ് സി.ബി.ഐ. അന്വേഷണത്തിന് എതിരല്ലെന്നായിരുന്നു ഒരേ സ്വരത്തിൽ മറുപടി; പിന്നെ ആരാണ് എതിര് എന്നറിയില്ലെന്നും. മുഖ്യമന്ത്രിയെ അന്വേഷണത്തിനു സമ്മതിപ്പിച്ച് പ്രശ്നം തീർക്കണം എന്നും ലീഗ് നേതാക്കൾ പറഞ്ഞു, പിന്നീട് കുമ്മനം രാജശേഖരന്റെ സാന്നിധ്യത്തിൽ മന്ത്രി മുനീർ ഇത്രയുംകൂടി പറഞ്ഞു. സംസ്ഥാന പൊലീസ് അന്വേഷിച്ചാൽ മതി എന്നാണ് മുസ്‌ലിം ലീഗിന്റെ നിലപാട്; പക്ഷേ, അനുരഞ്ജനത്തിനു സി.ബി.ഐ. അന്വേഷണം പ്രഖ്യാപിക്കേണ്ടതുണ്ട് എന്ന് ബോധ്യമായാൽ അത് അംഗീകരിക്കാം എന്നാണ് മുസ്‌ലിം ലീഗ് സംസ്ഥാന കമ്മിറ്റി തീരുമാനിച്ചിരിക്കുന്നത്.

മുനീറിന്റെ ഈ സൂചനകളുടെ അടിസ്ഥാനത്തിൽ ഞങ്ങൾ തിരുവനന്തപുരത്ത് ചെന്നു. മന്ത്രി കുഞ്ഞാലിക്കുട്ടിയുടെ വീട്ടിലായിരുന്നു പ്രാഥമിക ചർച്ച. ലോക്കൽ പോലീസ് എല്ലാ പഴുതുകളും അടച്ചു കുറ്റവാളികളെ പിടികൂടി കഴിഞ്ഞു എന്നും ഇനി കേസ് സി.ബി.ഐ.ക്ക് വിട്ടാൽ പ്രതികൾക്കായിരിക്കും ഗുണമെന്നും ഇനിയെല്ലാം മുഖ്യമന്ത്രിയാണ് തീരുമാനിക്കേണ്ടത് എന്നുമാണ് കുഞ്ഞാലിക്കുട്ടി പറഞ്ഞത്. തുടർന്ന് മുഖ്യമന്ത്രിയുടെ വീട്ടിലേക്ക് എല്ലാരും ചെന്നു. കുഞ്ഞാലിക്കുട്ടി പറഞ്ഞത് വലിയ വ്യത്യാസമില്ലാതെ മുഖ്യമന്ത്രി ആവർത്തിക്കുകയായിരുന്നു. എന്നാൽ കുമ്മനം രാജശേഖരൻ സി.ബി.ഐ അന്വേഷണത്തിൽ ഉറച്ചുനിന്നു. ചർച്ചയ്ക്കിടെ കുഞ്ഞാലിക്കുട്ടി ഞങ്ങൾ പ്രസ്ക്ലബ് പ്രതിനിധികളെ മാത്രം വിളിച്ച് പ്രത്യേകമായി, സി.ബി.ഐ അന്വേഷണത്തിനു സമ്മതിക്കുന്ന പ്രശ്നമേയില്ല എന്നാണ് പറഞ്ഞത്. എന്തു കൊണ്ടാണ് എന്ന് ചോദിച്ചപ്പോൾ മന്ത്രി ചൂടായി. സി.ബി.ഐ. എന്നെയും പാണക്കാട് തങ്ങളെയും പിടിച്ചു ജയിലിൽ അടയ്ക്കില്ലെന്ന് എന്താണ് ഉറപ്പെന്ന് അദ്ദേഹം വികാരാവേശത്തിൽ ചോദിച്ചു. സി.ബി.ഐ. അന്വേഷണത്തെ എതിർക്കുന്നില്ലെന്നു പരസ്യമായി പറയുകയും രഹസ്യമായി അതിനെ എതിർക്കുകയും ചെയ്യുന്നത് എന്തുതരം രാഷ്ട്രീയമാണ് എന്ന് ചോദിച്ചപ്പോൾ അതിനു മറുപടി ഉണ്ടായിരുന്നില്ല. തീവ്രവാദിഗൂഢാലോചന, തീവ്രവാദി ബന്ധം, വിദേശബന്ധം തുടങ്ങിയ കാര്യങ്ങൾ മാത്രമായി അന്വേഷണം സി.ബി.ഐ.ക്ക് വിട്ടു കൂടേ എന്ന് ഞങ്ങൾ ചോദിച്ചു. സി.ബി.ഐ. അങ്ങനെ ഭാഗിക അന്വേഷണം ഏറ്റെടുക്കില്ല എന്നായിരുന്നു മുഖ്യമന്ത്രിയുടെ മറുപടി. രണ്ടു മാസം കഴിഞ്ഞ് ഗാന്ധിയൻ പ്രവർത്തകരുടെ സാന്നിധ്യത്തിൽ എടുത്ത തീരുമാനം ഇത് തന്നെയായിരുന്നു. നാലഞ്ചു മാസമായി ഉണ്ടായിരുന്ന പ്രതിസന്ധിയിൽനിന്നും തലയൂരാൻ വിഎച്ച്പിക്കും ഇങ്ങനെ ഒരു ഒത്തുതീർപ്പ് ആവശ്യമായിരുന്നു. എല്ലാവർക്കും അറിയാം അന്വേഷണം നടക്കുകയില്ല എന്ന്. കോടതി സിബിഐ അന്വേഷണം സമ്മതിച്ചില്ലെങ്കിൽ തങ്ങൾ ആ തീരുമാനം സ്വീകരിച്ചു കൊള്ളാം എന്ന് വിഎച്ച്പി ഉറപ്പു നൽകിയിരുന്നു. പുനരധിവാസത്തിന് വലിയ സാമ്പത്തിക സഹായം നൽകി വിഎച്ച്പിയുടെയും അരയസമുദായത്തിന്റെയും സമ്മതം സർക്കാർ വിലയ്ക്ക് വാങ്ങുകയായിരുന്നു എന്നതാണ് സത്യം. അഞ്ചര മാസത്തോളം നൂറുകണക്കിന് നിരപരാധികളായ മുസ്‌ലിങ്ങളടക്കമുള്ളവരെ അഭയാർഥി ക്യാമ്പുകളിൽ നരകിപ്പിച്ചത് സിബിഐ പിടികൂടിയെക്കുമോ എന്ന ഭയത്തിൽനിന്നും ചില മുസ്‌ലിം ലീഗ് നേതാക്കൾക്ക് രക്ഷനേടാനായിരുന്നോ എന്ന തോന്നലാണ് എനിക്ക് ഉണ്ടായത്. സിബിഐ അന്വേഷണം ഒഴിവാക്കുക എന്ന കുഞ്ഞാലിക്കുട്ടിയുടെ ഏകപക്ഷീയമായ അജണ്ടയാണ് അവസാനം വിജയിച്ചത്.

പത്രപ്രവർത്തകനെ സംബന്ധിച്ച്

ഈ മധ്യസ്ഥ്യത്തിനു പോകണ്ട കാര്യമില്ല. തീ കത്തുമ്പോഴും ആളെ കൊല്ലുമ്പോഴും അത് റിപ്പോർട്ട് ചെയ്യുക എന്ന പണിയേ ഞങ്ങൾക്കുള്ളൂ. പക്ഷേ, ഒരു സവിശേഷ സാഹചര്യത്തിൽ കോഴിക്കോടിന്റെ സമാധാനം തകരുന്നു എന്ന് തോന്നിയ വേളയിൽ സമാധാനം ഉണ്ടാക്കാൻ നടത്തിയ ഒരു ശ്രമമായിരുന്നു അത്. എന്റെ പോയിന്റ് ഇത്രേ ഒള്ളൂ, അവർക്ക് സിബിഐ എൻക്വയറി വേണ്ട എന്നുണ്ടെങ്കിൽ അത് പരസ്യമായി പറയാമായിരുന്നു. അന്ന് വാജ്പേയ് ഗവണ്മെന്റ് ഭരിക്കുന്ന കാലമാണ്. സിബിഐയെ ഉപയോഗിച്ച് മുസ്‌ലിം നേതാക്കളെ തടവിലാക്കാൻ ഹൈന്ദവ അജണ്ട നടപ്പിലാക്കാൻ ഗവണ്മെന്റ് ശ്രമിക്കും എന്ന ഭയം ഞങ്ങൾക്കുണ്ട്. അതുകൊണ്ട് ഞങ്ങൾ അതിനെ എതിർക്കുന്നു എന്ന് പറയാം. അതിനോട് എനിക്കും യോജിക്കേണ്ടി വന്നേക്കാം. അതൊരു രാഷ്ട്രീയ നിലപാടാണ്.

? താങ്കൾ ഇക്കാര്യങ്ങൾ അന്ന് എഴുതിയിരുന്നു. സ്വകാര്യമായ ഒത്തുതീർപ്പുചർച്ചകൾ പരസ്യപ്പെടുത്തുന്നത് ശരിയാണോ എന്ന ചോദ്യം സ്വാഭാവികമല്ലേ?

● 'വായന' മാസികയിലാണ് ഇതെഴുതിയത്. ആ എഴുത്ത് പിന്നീട് ചർച്ചയായി മാറി. സ്വകാര്യമായ ഒത്തുതീർപ്പു ചർച്ചകളിൽ ഉണ്ടായ കാര്യങ്ങൾ പരസ്യമായി പറഞ്ഞത് ശരിയോ എന്ന ചോദ്യം ഉയർന്നു വന്നിരുന്നു. ഞാൻ പറഞ്ഞത് ജേണലിസ്റ്റിനു രഹസ്യമില്ല എന്നാണ്. എനിക്ക് ഒട്ടും ഇല്ല. എന്റെ മകളുടെ കല്യാണക്കാര്യമൊന്നും അല്ലല്ലോ ചർച്ച ചെയ്തത്. നാട്ടുകാരുടെ കാര്യമല്ലേ. പൊതുസമൂഹത്തിന്റെ പ്രശ്നമല്ലേ. അവിടെ പറഞ്ഞ ഓരോ വരിയും അറിയാൻ പൊതുസമൂഹത്തിന് അവകാശമുണ്ട് എന്നാണ് എന്റെ വിശ്വാസം. ഒരു കാര്യം ധാരണയിലെത്തും മുൻപേ പരസ്യപ്പെടുത്തുന്നത് ധാരണയുടെ ഭാവിയെ നിർണ്ണയിക്കും എന്ന് തോന്നിയാൽ പരസ്യപ്പെടുത്തുന്നത് ശരിയല്ല. ഇതങ്ങനെയല്ല. ഫൈനൽ കരാർ ആകുന്നത് വരെ ഞാൻ പറഞ്ഞിട്ടില്ല.

? താങ്കളുടെ കൂടെ ഈ ശ്രമത്തിന്റെ ഭാഗമായി നിന്നിരുന്ന പത്രപ്രവർത്തകർ, അത് പുറത്തു പറഞ്ഞത് തെറ്റാണെന്നും അങ്ങനെ താങ്കൾ പറഞ്ഞതുപോലെ സിബിഐ അന്വേഷണം അട്ടിമറിക്കാൻ ശ്രമം ഒന്നും നടന്നിട്ടില്ല എന്നും പ്രസ്താവന ഇറക്കിയിരുന്നു?

● ഞാൻ അവരോടൊന്നും ആലോചിച്ചിട്ടല്ല അത് പുറത്തു പറഞ്ഞത്. അതുകൊണ്ട് അവർക്ക് അതിനോട് വിയോജിപ്പുണ്ടാകും. അവർ അത് ചോദ്യംചെയ്യാനൊന്നും എന്റെ അടുത്തു വന്നിട്ടുമില്ല, അതിന്റെ പേരിൽ അവരോട് ഒരു വിരോധവും ഉണ്ടായിട്ടുമില്ല.

## മാധ്യമപ്രവർത്തകന്റെ നൈതികത

? പത്രപ്രവർത്തകന്റെ നൈതികതയെ സംബന്ധിച്ച് മാറാട് സംഭവം പ്രധാന അനുഭവമാണല്ലോ. റിപ്പോർട്ട് ചെയ്യുക എന്ന റോളിനപ്പുറം മറ്റെന്താണ് പത്രപ്രവർത്തകൻ ചെയ്യേണ്ടത് എന്ന ചോദ്യത്തെ ഈ അനുഭവത്തിന്റെ വെളിച്ചത്തിൽ എങ്ങനെ സമീപിക്കും?

● എനിക്കിപ്പോഴും സംശയം തീരാത്ത കാര്യമാണ്, ഒരു പത്രപ്രവർത്തകന് റിപ്പോർട്ടർ റോളിനപ്പുറത്ത് എന്തെങ്കിലും ചെയ്യാനുള്ള ബാധ്യതയുണ്ടോ എന്നത്. ഞാനീ ജേണലിസത്തിന്റെ എത്തിക്സൊക്കെ പഠിപ്പിക്കാൻ പോകുന്ന ആളാണ്. പക്ഷേ, എനിക്കും വ്യക്തത ഇല്ല. പലപ്പോഴും പല രാജ്യങ്ങളിലും പൊളിറ്റിക്കലായ പ്രശ്നങ്ങളിൽ പത്രപ്രവർത്തകർ വളരെ പോസിറ്റിവ് ആയിട്ടുള്ള ഇടപെടലുകൾ നടത്തിയിട്ടുണ്ട്. ഇന്ത്യാ പാകിസ്താൻ പ്രശ്നങ്ങളിൽ പലപ്പോഴും പത്രപ്രവർത്തകരുടെ മധ്യസ്ഥശ്രമങ്ങൾ ഉണ്ടായിട്ടുണ്ട്. ഒരു റിപ്പോർട്ടർക്ക് റിപ്പോർട്ട് മാത്രമേ ചെയ്യാൻ പാടുള്ളൂ എന്നുണ്ടോ എന്നാണ് ഞാൻ ചോദിക്കുന്നത്. റിപ്പോർട്ടിങ് നടക്കുന്നിടത്ത് ഒരാൾ അടികൊണ്ടു വീണു കിടക്കുന്നു എങ്കിൽ അവനെ രക്ഷിക്കാനുള്ള ബാധ്യത ഓരോ പൗരനുമുള്ളതുപോലെതന്നെ അവിടെയുള്ള റിപ്പോർട്ടർക്കും ഉണ്ട്. റിപ്പോർട്ടറായി എന്നത് കൊണ്ട് ഒരാൾ മനുഷ്യനല്ലാതായി മാറേണ്ടതില്ലല്ലോ. യുദ്ധവും പട്ടിണിയുംകൊണ്ട് ദരിദ്രമായ സുഡാനിൽ കഴുകന് മുന്നിൽ ഭക്ഷണമായി ഇരിക്കുന്ന കുട്ടിയുടെ ഫോട്ടോ എടുത്ത് പ്രസിദ്ധനായ കെവിൻ കാർട്ടർ പിന്നീട് സമനില തെറ്റി ആത്മഹത്യ ചെയ്തതിന്റെ സംവാദം ഇന്നും തീർന്നിട്ടില്ല. നമ്മളെ സംബന്ധിച്ചിടത്തോളം മനുഷ്യൻ എന്ന പരിഗണനയാണ് ആദ്യം വേണ്ടത്. പിന്നെയാണ് റിപ്പോർട്ടർ എന്നുള്ള ജോലി വരുന്നത്. റിപ്പോർട്ടറുടെ ജോലിക്കുവേണ്ടി മനുഷ്യത്വം മാറ്റി വെയ്ക്കാൻ പറ്റില്ല എന്നാണ് എന്റെ ബോധ്യം. സഹജീവിസ്നേഹമാണല്ലോ മാധ്യമപ്രവർത്തകർക്ക് അത്യാവശ്യം വേണ്ടതായ ഗുണം. അതിന്റെ പിൻബലത്തിലാണ് കോഴിക്കോട് ഉണ്ടായിക്കൊണ്ടിരുന്ന വർഗീയ സംഘർഷത്തിനയവ് വരുത്താൻ നമ്മളാൽ കഴിയുന്ന കാര്യം ചെയ്തത്. അതൊരുപക്ഷേ, കോഴിക്കോട് പ്രസ്ക്ലബ്ബോ പത്രപ്രവർത്തക സംഘടനയോ അതിന്റെ ചരിത്രത്തിൽ അത്തരം ഒരു സന്ദർഭത്തിൽ ഇടപടുന്ന ആദ്യത്തെയും അവസാനത്തെയും സംഭവമായിരിക്കും.

? രാഷ്ട്രീയക്കാരൻ പലപ്പോഴും പുറമെ പറയുന്നതല്ല അകത്തുനിന്നും ചെയ്യുന്നത് എന്ന് പല തരത്തിൽ താങ്കൾ കണ്ടിട്ടുണ്ടാവും. നമ്മൾ ഐഡിയോളജിയുടെ കാലത്തല്ല ഇമേജോളജിയുടെ കാലത്താണ് ജീവിക്കുന്നതെന്ന് മിലൻ കുന്ദേര പറയുന്നുണ്ട്. പലപ്പോഴും മാധ്യമപ്രവർത്തകർ ചില രാഷ്ട്രീയ നേതാക്കളെ, ബിംബങ്ങളെ, ഉണ്ടാക്കാനുള്ള ടൂൾ ആയി പ്രവർത്തിക്കുകയല്ലേ.

● ഇപ്പോൾ എ. കെ. ആന്റണിയെക്കാൾ സത്യസന്ധരായ പലരും കോൺഗ്രസിലുണ്ട്. കമ്മ്യൂണിസ്റ്റ് പാർട്ടികളിൽ ഒരുപാടുണ്ട്. അത് നമുക്കറിയാം. പക്ഷേ, ആദർശധീരൻ എന്ന പരിവേഷം ആന്റണിക്കു മാത്രമായി ഉണ്ടാക്കിക്കൊടുക്കേണ്ടി വരുന്നത് ഒരു രാഷ്ട്രീയ പ്രവർത്തനത്തിന്റെ ഫലമാണ്. നരേന്ദ്ര മോഡിയുടെ ഇമേജ് ബിൽഡ് ചെയ്യുന്നതും ഒരു തരം രാഷ്ട്രീയ പ്രവർത്തനമാണ്. ഏതു തരം ഇമേജിന്റെ നിർമ്മാണത്തിനു പിന്നിലും സൂക്ഷ്മമായ അജണ്ടകൾ നിലനിൽക്കുന്നുണ്ടാകും. അവർ പ്രതിനിധാനം ചെയ്യുന്ന പലതരം താത്പര്യങ്ങളെ വിജയത്തിലെത്തിക്കാൻ വേണ്ടിയായിരിക്കും ആ പ്രതിച്ഛായനിർമ്മാണം നടക്കുന്നത്. പല തരം കമ്മ്യൂണൽ ഇക്കണോമിക്കൽ അജണ്ടകൾ അതിനു പിന്നിൽ ഉണ്ടാകും. പക്ഷേ, ആ ഇമേജുകളെല്ലാം വളർന്നു വരുന്നത് ജനങ്ങളുടെ പല തരം അഭിനിവേശങ്ങളുമായി ബ



ജി. സുകുമാരൻനായർ



കെ.സി. ജോസഫ്



കുമ്മനം രാജശേഖരൻ



പി.കെ. കുഞ്ഞാലിക്കുട്ടി

ന്ധപ്പെട്ടായിരിക്കും. ആന്റണിയുടെ ഇമേജ് വളർന്നത് കോൺഗ്രസ് പൊളിറ്റിക്സിന്റെയും അതിനെ പിന്തുണയ്ക്കുന്ന താത്പ ര്യങ്ങളുടെയും ഭാഗമായി തന്നെയാ യിരിക്കും. പക്ഷേ, നല്ല സംശുദ്ധരായ ആളുകൾ പൊളിറ്റിക്സ് കൈകാര്യം ചെയ്യണമെന്ന സാധാരണക്കാരന്റെ ആഗ്രഹത്തിന്റെ ബലത്തിലാണ് ആ ഇമേജ് വളരുന്നത്.

സ്വാഭാവികമായും പത്രപ്ര വർത്തകൻ ആ പ്രതിച്ഛായ നിർമ്മാ ണത്തിൽ രാഷ്ട്രീയക്കാരന്റെ ഒരു ടൂൾ തന്നെയാണ്. നിങ്ങൾക്ക് അങ്ങനെ ടൂൾ ആയി മാറാതിരിക്കാനുള്ള വ്യക്തിപരമായ സ്വാതന്ത്ര്യം ഉണ്ട്. പക്ഷേ, സ്ഥാപനങ്ങളിൽ ജോലി ചെയ്യുമ്പോൾ സ്ഥാപനങ്ങളുടെ തീരുമാനങ്ങൾക്ക് അനുസരിച്ച് നിങ്ങൾക്ക് പെരുമാറേണ്ടി വരും. പക്ഷേ, ഒരു സമയത്ത് നമ്മൾ ഒരു ഇമേജ് ക്രിയേഷനിൽ പങ്കാളിയാണ് എങ്കിൽ മറ്റൊരു സമയത്ത് ഇതു വരെ അറിഞ്ഞതല്ല വാസ്തവം എന്ന് വ്യക്തമായി പുറത്തു വരുന്ന സമയത്ത് മുമ്പുണ്ടാക്കിയെടുത്ത ഇമേജ് ബ്രേക്ക് ചെയ്യുന്നതിൽനിന്നും നമ്മൾ മാറി നിൽക്കരുത്. അങ്ങനെ മാത്രമേ അതിനെ ബ്രേക്ക് ചെയ്യാൻ പറ്റൂ. അതല്ലാതെ ഈ പ്രക്രിയ ഇല്ലാതാക്കാൻ നമുക്ക് പറ്റില്ല.

? അങ്ങനെയാണെങ്കിൽ തന്റെ ഇമേജ് തകർക്കാൻ പത്രപ്രവർത്തകർ ബോധപൂർവ്വം ശ്രമിക്കുന്നു എന്നു പിണറായി വിജയൻ പറയുന്നതിലും ശരിയുണ്ടാവില്ലേ?

• തീർച്ചയായും ശരിയു ണ്ടാവും. മീഡിയയെ രാഷ്ട്രീയം ലോകവ്യാപകമായിതന്നെ ഉപ യോഗപ്പെടുത്തുന്നത് ഇങ്ങനെയാണ്. ന്യൂസിനു വേണ്ടിയുള്ള ഒരു തരം ആർത്തിയുമായി മാധ്യമങ്ങൾ നടക്കുമ്പോൾ അത്തരം ദുരുപ യോഗ സാധ്യതകൾ കൂടുകയാണ് ചെയ്യുന്നത്. പിണറായി വിജയൻ നല്ല മനുഷ്യനാണ് എന്ന രീതിയിലുള്ള വാർത്ത ഇത്തരം ആർത്തികളിൽ പ്പെട്ട് ശ്രദ്ധിക്കപ്പെടാതെ പോയേക്കും. എന്നാൽ അദ്ദേഹം ഒരു മോശക്കാര നാണ് എന്ന തരത്തിലുള്ള വാർത്ത ശ്രദ്ധിക്കപ്പെടുകയും ചെയ്യും. വി എസ് ഒരിക്കൽ ഇതേപോലെ തന്നെ മാധ്യമങ്ങൾക്കിടയിൽ മോശം പ്രതിച്ഛായ ഉണ്ടായിരുന്ന ആളാണ്. പിന്നീട് കൃത്യമായുള്ള ഇടപെ ടലുകൾ നടത്തി ഒരു ഫൈറ്ററുടെ ഇമേജിലേക്ക് അദ്ദേഹത്തെ മീഡിയ കൊണ്ടുവന്ന് നല്ല മനുഷ്യൻ എന്ന നിലയിലേക്ക് മാറ്റിയത്. ഒരു സ്റ്റോറി, ഡ്രാമ, ക്ലാഷ് ഓഫ് ദി ടൈറ്റൻസ് ഫീൽ ഉള്ള സാധനങ്ങൾ ഒക്കെ സ്വാഭാവികമായി മീഡിയയിലൂടെ ഉരുത്തിരിഞ്ഞു വരും. അത് വിഎസ്-പിണറായി ഇമേജുകളുടെ ചരിത്രം പരിശോധിച്ചാൽ കാണാം. പക്ഷേ, ഇതൊന്നും കമ്മ്യൂണിസം ഇല്ലാതാക്കാൻ വേണ്ടിയാണെന്ന തെറ്റിദ്ധാരണയൊന്നും എനിക്കില്ല. പ ണ്ടെല്ലാം അങ്ങനെയുണ്ടായിരുന്നു; കമ്മ്യൂണിസത്തിനെതിരെ പ്ര വർത്തിക്കുന്ന ശക്തികൾ. പക്ഷേ, പുതിയ ലോകം കമ്മ്യൂണിസ്റ്റ് ഭീതി ഒക്കെ കൈയ്യൊഴിഞ്ഞിട്ട് ഒരു പാട് കാലമായി.

? ഒരാൾ അഴിമതി നടത്തുകയും കുറ്റവാളിയാണ് എന്ന് തോന്നുകയും ചെയ്യുന്ന ചില ബോധ്യങ്ങൾക്കകത്ത് നിന്നുകൊണ്ട് നിങ്ങൾ വാർത്ത എഴുതിക്കൊണ്ടിരുന്നു എന്ന് കരുതുക. ലാവലിൻ കേസും സോളാർ കേസും ഒക്കെ പോലെ. പക്ഷേ, കോടതിയോ അന്വേഷണ ഏജൻസിയോ അവരെ തെറ്റുകാരല്ല എന്ന് കണ്ടെത്തി ക്ലീൻ ചിറ്റ് കൊടുത്താൽ പിന്നെ അയാളുടെ എഴുത്ത് ഏത് തരത്തിലാവണം?

• കോടതി അയാളെ വെറുതെ വിട്ടാൽ പിന്നെ അയാൾ നിരപ രാധിയാണ് എന്ന തോന്നലിനകത്ത് നിന്നുകൊണ്ട് എഴുതിപ്പോകണം എന്നതാണ് അടിസ്ഥാനപരമായ ജേണലിസം എത്തിക്സ്. പ ക്ഷേ, ജേണലിസം ഭാഗികമായി പൊളിറ്റിക്സും കൂടിയായിരിക്കാം. അപ്പഴാണ് നിങ്ങൾ വീണ്ടും കോടതിയെ കുറ്റം പറയാനും അപ്പീലിനെ കുറിച്ച് സംസാരിക്കാനും കോടതിയെ തെറ്റിദ്ധരിപ്പിച്ചതിനെ കുറിച്ച് സംസാരിക്കാനും ഒക്കെ തുടങ്ങുന്നത്. രണ്ടും കൂടി ചേരുന്നതാണ് പ ലപ്പോഴും ജേണലിസം. നിങ്ങളുടെ പൊളിറ്റിക്കൽ കാഴ്ച്ചപ്പാടിനനുസരിച്ചാണ് അപ്പോൾ നിങ്ങൾ നിലപാടെടുക്കുന്നത്. അങ്ങനെ വരുമ്പോൾ ലാവ്‌ലിൻ കേസിൽ നിങ്ങൾ എടുത്തതിന്റെ നിലപാടിനു തികച്ചും കടകവിരുദ്ധമായ നിലപാട് നിങ്ങൾ സോളാർ കേസിൽ എടുത്തു എന്ന് വരും. ഈ ഒരു

അവസ്ഥയിൽ, സ്വതന്ത്രരാണ് എന്ന് സ്വയം ചിന്തിക്കുന്ന മുഖ്യധാരാ പത്രപ്രവർത്തകർ പോലും ചെന്നു വീഴുന്നുണ്ട്. തെളിവുകൾ കുറവാണ് എന്ന് കോടതി കണ്ട അവസ്ഥ തികച്ചും സാങ്കേതികമാണ് എന്ന് നിങ്ങൾക്കപ്പോൾ വാദിക്കാം.

? മീഡിയ ജനാധിപത്യത്തിന്റെ തൂണാണ് എന്ന് പറയുമ്പോഴും യാതൊരുവിധ  ആന്തരിക ജനാധിപത്യവും ഇല്ലാത്ത ഇടമാണ് എന്ന് പറയേണ്ടി വരില്ലേ?

● മീഡിയയിൽ എന്ത് ജനാധിപത്യമാണ് ഉള്ളത്? മീഡിയ എന്ന് പറയുന്നത് സ്വകാര്യ സ്വത്തല്ലേ. സ്വകാര്യ ഫാക്ടറികളെ പോലെ തന്നെ. മീഡിയയിലെ പല തീരുമാനങ്ങളും പല നയങ്ങളും ഒക്കെ ഏതു തരത്തിലാണ് എടുക്കപ്പെടുന്നത് എന്ന് നമുക്കറിയില്ല. പല തീരുമാനങ്ങളുടെയും എക്സ്പ്ലനേഷൻ എന്താണ് എന്ന് പോലും നമുക്ക് മനസിലാകില്ല. എഡിറ്റോറിയൽ ബോർഡ് തീരുമാനിച്ചതു കൊണ്ടുമാത്രം ഒരു കാര്യം ഒരു പ്രസിദ്ധീകരണത്തിൽ വരണം എന്നില്ല. എന്ത് തരത്തിൽ വാർത്തകൾ വരണം എന്ന് തീരുമാനിക്കപ്പെടുന്നത് കമ്പനിയുടെ താത്പര്യമാവാം. പലപ്പോഴും അത് സാമ്പത്തിക താത്പര്യം പോലും ആകണം എന്നില്ല. ചിലപ്പോൾ മാധ്യമത്തെ നിയന്ത്രിക്കുന്ന കമ്പനിയുടെ തന്നെ ഏറ്റവും പ്രിയപ്പെട്ട ഒരാൾക്കെതിരെ ഒരു വാർത്ത വന്നാൽ അത് സർക്കുലേഷൻ സംബന്ധിച്ച് ചിലപ്പോൾ ലാഭകരമായേക്കാം. അതേസമയം ഒരു തല്ലിപ്പൊളി പരസ്യക്കാരനെതിരെ ഒരു വാർത്തവരുന്നത് കമ്പനിക്ക് നഷ്ടമുണ്ടാക്കും എന്ന തരത്തിൽ സമീപിക്കുന്നതും കാണാം. പക്ഷേ, സത്യത്തിൽ അതങ്ങനെ ആകണം എന്നില്ല. പത്തുരൂപയുടെ പരസ്യം ഒഴിവാക്കിക്കൊണ്ട് വാർത്ത കൊടുത്താൽ ചിലപ്പോൾ നൂറുരൂപയുടെ ലാഭം ആയിരിക്കും ഉണ്ടാകുക. ലാഭം എന്നത് മോശം കാര്യമാണ് എന്നും കണക്കാക്കേണ്ടതില്ല. ഗുഡ് ജേണലിസം ഈസ് ഗുഡ് ബിസിനസ് എന്ന് പറഞ്ഞ പത്ര മുതലാളിമാരുണ്ട്. നല്ല ജേണലിസം നടത്തുകയാണ് ലാഭമുണ്ടാക്കാൻ ഏറ്റവും നല്ല വഴി എന്ന് തെളിയിച്ചവരുണ്ട്.

? അടുത്തിടെ ബോബി ചെമ്മണ്ണൂരിന്റെ സ്ഥാപനത്തിൽ ഉണ്ടായ ഒരു സംഭവത്തെ സംബന്ധിച്ച വാർത്ത, കല്യാൺ സിൽക്ക്സിലെ തൊഴിൽ പ്രശ്നത്തെ സംബന്ധിച്ച വാർത്ത ഒക്കെ പ്രധാന മാധ്യമങ്ങൾ എല്ലാം പരസ്യം ഭയന്ന് മൂടി വച്ചു എന്നത് ഇതിനൊപ്പം വായിക്കണ്ടെ?



*കെവിൻ കാർട്ടർ*

● എന്തിനാണ് അതെല്ലാം മൂടി വയ്ക്കുന്നത് എന്ന് എനിക്ക് മനസിലാകുന്നില്ല. അതെല്ലാം സംഭവിച്ചതല്ലേ. യാഥാർത്ഥ്യങ്ങളെ മൂടി വെയ്ക്കുന്നത് മാധ്യമ കമ്പനികൾക്ക് നഷ്ടമുണ്ടാക്കും എന്ന ആശയത്തിൽ എനിക്കിപ്പോഴും വിശ്വാസമില്ല. സത്യം എന്താണ് എന്ന് വച്ചാൽ അതുകൊടുക്കുക. അങ്ങനെ ചെയ്താൽ ബോബി ചെമ്മണ്ണൂരിനോ കല്യാൺ സിൽക്ക്സിനൊ ഒന്നും നഷ്ടപ്പെടാനുണ്ടാകും എന്നെനിക്ക് തോന്നുന്നില്ല. അത് കൊടുക്കാതിരിക്കുന്നത് കൊണ്ട് എന്താണ് സംഭവിക്കുന്നത്? തോന്നിയ മട്ടിൽ വാർത്തകൾ പ്രചരിപ്പിക്കാനുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കപ്പെടുകയാണ്. സോഷ്യൽ മീഡിയയിലൂടെയും മറ്റും ശരിയായതും തെറ്റായതുമായ വാർത്തകൾ പ്രചരിച്ചു വരുന്നതിന് വഴിവെക്കുകയല്ലേ ചെയ്യുക.

? അതായത് വായിക്കുന്ന വാർത്തയെക്കാൾ അഡ്വർട്ടൈസ്മെന്റിനാണ് പ്രാധാന്യം?

● ഈ കാലഘട്ടത്തിൽ വാർത്തകളെക്കാൾ അഡ്വർട്ടൈസ്മെന്റിനാണ് പ്രാധാന്യം. ആ യാഥാർത്ഥ്യം നമ്മൾ കണ്ടില്ല എന്ന് നടിച്ചിട്ടു കാര്യമില്ല. നമ്മൾ വായിക്കുന്ന എല്ലാ വാർത്തകളിലും അത് ഉണ്ടാകണം എന്നില്ല. ഇത്തരം പരസ്യക്കാരനുമായി താത്പര്യങ്ങളുടെ ഏറ്റുമുട്ടൽ സംഭവിക്കുന്ന ഒരഞ്ചു ശതമാനം വാർത്തകളെങ്കിലും ഉണ്ടാകും. ഒരു വാർത്തയിൽ അത് കാണുമ്പോഴേക്കും പത്രം മുഴുവൻ അതാണ് എന്ന് കാണുന്നത് ശരിയല്ല. പക്ഷേ, അതും നമ്മൾ തിരിച്ചറിയണം. ലോകത്തെമ്പാടും വൻ കോർപ്പറേറ്റ് സ്ഥാപനങ്ങളും പ്രതിഭാശാലികളായ എഡിറ്റർമാരും ഇന്ന് ഏതാണ്ട് ഒരേ പക്ഷത്താണ്, ഒരേ ആശയങ്ങളുടെയും താത്പര്യങ്ങളുടെയും സംരക്ഷകരാണ് എന്ന് തിരിച്ചറിയപ്പെടുന്നുണ്ട്. ആഗോളീകരണത്തിന്റെ പ്രചാരകർ കൂടിയായ പ്രമുഖ ബുദ്ധിജീവികളും എഡിറ്റർമാരും കോളമിസ്റ്റുകളും തങ്ങളുടെ സേവനത്തിന് വാങ്ങുന്ന പ്രതിഫലത്തിന്റെ കണക്കുകൾ, ന്യൂയോർക്ക് ആസ്ഥാനമായി പ്രവർത്തിക്കുന്ന 'ഫെയർനസ് ആന്റ് ആക്കുറസി ഇൻ റിപ്പോർട്ടിങ് ഇൻകോർപ്പറേറ്റഡ്' എന്ന മാധ്യമ നിരീക്ഷണ സ്ഥാപനം ഈയിടെ വെളിപ്പെടുത്തുകയുണ്ടായി. പ്രശസ്ത സാമ്പത്തിക കാര്യ വിദഗ്ധനും ഗ്രന്ഥകാരനുമായ തോമസ് ഫ്രീഡ്മാൻ, എൻബിസിയുടെ മീറ്റ് ദ പ്രസ് പ്രോഗ്രാം അവതരിപ്പിക്കുന്ന ഡേവിഡ് ഗ്രഗോറി, ടൈമിന്റെയും വാഷിങ്ടൺ പോസ്റ്റിന്റെയും കോളമിസ്റ്റ് കൂടിയായ പ്രശസ്ത ചിന്തകൻ ഫരീദ് സഖറിയ തുടങ്ങിയ നിരവധി പേരുടെ വരുമാനക്കണക്കുകൾ അവർ പ്രസിദ്ധീകരിക്കുകയുണ്ടായി. 99 ശതമാനം ജനം നേടുന്നതിലേറെ വരുമാനം അമേരിക്കയിലെ ഒരു ശതമാനം ആൾക്കാർ കൈയടക്കുന്നുണ്ട് എന്ന് തിരിച്ചറിയപ്പെട്ടിരുന്നല്ലോ. ആ ഒരു ശതമാനത്തിൽ ഈ പറഞ്ഞ മാധ്യമപ്രവർത്തകരും ഉൾപ്പെടുന്നു. അതുകൊണ്ട് തന്നെയാണ് 99 ശതമാനത്തിന്റെ താത്പര്യങ്ങൾ സംരക്ഷിക്കാൻ വേണ്ടി നടന്ന വാൾസ്ട്രീറ്റ് പ്രക്ഷോഭത്തെ ഈ എഡിറ്റർമാരും ടെലിവിഷൻ ബുദ്ധിജീവികളും പുച്ഛിച്ചു തള്ളിയത്. പത്തുകോടി രൂപ വാർഷിക ശമ്പളം പറ്റുന്ന എഡിറ്റർമാർ ഇന്ത്യയിലുണ്ട് എന്ന വെളിപ്പെടുത്തലും അടുത്തയിടെയുണ്ടായി.

മാധ്യമത്തിന്റെ ജനാധിപത്യം എന്നതിനെ ഈ അവസ്ഥകളെ യൊക്കെ കൂട്ടിനിർത്തി വേണം വായിക്കാൻ.

### മാതൃഭൂമിയും സമരങ്ങളും

? ദീർഘകാലം താങ്കൾ ജോലി ചെയ്ത സ്ഥാപനത്തിലെ പ ത്രപ്രവർത്തകരുടെ പ്രശ്നങ്ങൾ സമാനമായ ഒരു തലത്തിൽ നിൽക്കുന്നുണ്ട്. അവിടെ നടന്ന സമരത്തെ അഭിസംബോധന ചെയ്ത് സംസാരിക്കാൻ താങ്കൾ പോവുകയുണ്ടായി.

● അടിസ്ഥാനപരമായി അതൊരു തൊഴിൽ പ്രശ്നമാണ്. പക്ഷേ, അതൊരു തൊഴിൽ പ്രശ്നം മാത്രമല്ല. മീഡിയയിൽ മാത്രമല്ല പൊതുവേ എല്ലാ വിഭാഗം തൊഴിലിടങ്ങളിലും മുതലാളിമാർ ഉണ്ടാക്കുന്ന ടേംസ് ആന്റ് കണ്ടീഷനിൽ തന്നെ ജോലി ചെയ്യണം എന്ന് വാശി പിടിക്കാൻ തുടങ്ങുന്ന ഒരു സാഹചര്യം നിലവിലുണ്ട്. വർക്കിങ് ജേണലിസ്റ്റ് ആക്റ്റ് പ്രകാരം കേന്ദ്ര ഗവണ്മെന്റ് പത്രപ്രവർത്തകരുടെ വേതനത്തെ സംബന്ധിച്ച് ഉണ്ടാക്കിയിട്ടുള്ള ഒരു സംവിധാനമാണ് വേജ് ബോർഡ്. വളരെ വർഷങ്ങളായി നിലനിൽക്കുന്നതാണത്. അത് ഈ തൊഴിൽ മേഖലയിൽ നിൽക്കുന്ന ജേണലിസ്റ്റുകൾക്ക് ചില തൊഴിൽ സുരക്ഷിത്വം നൽകുന്നതിലും ആ മേഖലയിലെ തൊഴിൽ സംഘർഷങ്ങൾ ഇല്ലാതാക്കുന്നതിനും ഒക്കെയായി ഉണ്ടാക്കിയിട്ടുള്ള ഒരു നിയമമാണ്. അതിനെ കുറെയൊക്കെ ഈ തൊഴിലുടമകൾ എതിർത്തു പറയുമായിരുന്നുവെങ്കിലും കുറെയൊക്കെ ഇതുമായി അവരെല്ലാം പൊരുത്തപ്പെട്ടു പോയിരുന്നു.

പക്ഷേ, ഇപ്പോൾ ഒരു ലേറ്റസ്റ്റ് റിവിഷൻ വന്നപ്പോൾ വേതനം ഇങ്ങനെ കൂട്ടായി നിർണ്ണയിക്കുന്ന സംവിധാനങ്ങളെ മിക്കവാറും മേഖലകളിൽ നിന്നും ഒഴിവാക്കി. ബാക്കി പല മേഖലകളിലും വേജ് ബോർഡ് അപ്രത്യക്ഷമാവുകയും പ്രൈവറ്റ് മേഖലയിൽ ആകെ അത് ആക്റ്റീവ് ആയിട്ടുള്ള ഇടം ജേണലിസം മാത്രമാവുകയും ചെയ്തു. പക്ഷേ, പത്രസ്ഥാപനങ്ങ ളിലും അത് ഒഴിവാക്കണം എന്നുള്ള ആഗ്രഹം തൊഴിലുടമകൾക്കുണ്ട്. മാർക്കറ്റ് സാധനങ്ങളുടെ വില നിശ്ചയിക്കുമ്പോലെ മാർക്കറ്റ് തന്നെ ശമ്പളവും നിശ്ചയിക്കട്ടെ എന്ന അഭിപ്രായമാണ് അവരുടേത്.

> ഒരു റിപ്പോർട്ടർക്ക് റിപ്പോർട്ട് മാത്രമേ ചെയ്യാൻ പാടുള്ളൂ എന്നുണ്ടോ? റിപ്പോർട്ടിങ് നടക്കുന്നിടത്ത് ഒരാൾ അടികൊണ്ടു വീണു കിടക്കുന്നു എങ്കിൽ അവനെ രക്ഷിക്കാനുള്ള ബാധ്യത ഓരോ പൗരനുമുള്ളതുപോലെതന്നെ അവിടെയുള്ള റിപ്പോർട്ടർക്കും ഉണ്ട്. റിപ്പോർട്ടറായി എന്നത് കൊണ്ട് ഒരാൾ മനുഷ്യനല്ലാതായി മാറേണ്ടതില്ലല്ലോ. സുഡാനിൽ കഴുകന് മുന്നിൽ ഭക്ഷണമായി ഇരിക്കുന്ന കുട്ടിയുടെ ഫോട്ടോ എടുത്ത് പ്രസിദ്ധനായ കെവിൻ കാർട്ടർ പിന്നീട് ആത്മഹത്യ ചെയ്തതിന്റെ സംവാദം ഇന്നും തീർന്നിട്ടില്ല.

'മാതൃഭൂമി' പഴയ കാലങ്ങളിൽ വേജ് ബോർഡ് അനുസരിച്ച് ശമ്പളം കൊടുക്കാറുണ്ട് എന്ന് മാത്രമല്ല, ഇതിനു മുൻപുള്ള വേജ് ബോർഡിന്റെ സജഷനുകൾ ജേണലിസ്റ്റുകൾക്ക് അപര്യാപ്ത മാണ് എന്ന് തിരിച്ചറിഞ്ഞ് അതിൽ പറഞ്ഞതിൽ കൂടുതൽ വേതനം ന ൽകാൻ തയ്യാറായ മാനേജ്മെന്റാണ്. ഞാൻ ആ ചർച്ചയിൽ യൂണിയന്റെ പ്രതിനിധിയായി പങ്കെടുത്ത ഒരാളാണ്. ഈ വേജ് ബോർഡ് നിരാശാജനകമാണ് എന്ന് അന്ന് പറഞ്ഞ ആളാണ് വീരേന്ദ്രകുമാർ. പക്ഷേ, ആ കാഴ്ചപ്പാട് പുതിയ വേജ് ബോർഡ് വന്നപ്പോഴേയ്ക്കും മൊത്തം മാറി. പുതിയ റെക്കമന്റേഷൻസ് പത്ര ഉടമകൾക്ക് മേലെ അസാമാന്യമായ ബാധ്യത വരുത്തി വെയ്ക്കും എന്നും പത്ര വ്യവസായത്തെ അത് തകർക്കും എന്നും ആണ് ഉടമകൾ പറയുന്നത്. പക്ഷേ, വേജ് ബോർഡ് അത് അംഗീകരിച്ചില്ല, സുപ്രീം കോടതിവരെ അവർ കേസിന് പോയി, കോടതിയും അത് അംഗീകരിച്ചില്ല. സുപ്രീം കോടതി ഈ പുതിയ വേജ് ബോർഡ് നടപ്പിലാക്കണം എന്ന് വിധിക്കുകയായിരുന്നു. അത് കൊണ്ടാണ് അത് നടപ്പിലാക്കണം എന്ന് ഞങ്ങൾ ആവശ്യപ്പെടുന്നതും. അതിന്റെ പേരിൽ വളരെ ചെറിയ ചില സമരങ്ങൾ ഉണ്ടായതും. വല്യ സമരങ്ങൾ ഒന്നും ഉണ്ടായിട്ടില്ല.

ഒരു കാം ആന്റ് കൂൾ ആയിട്ടുള്ള ഒരു സാഹചര്യമാണ് മാതൃഭൂമിയിൽ ഉണ്ടായിരുന്നത്. വേജ് ബോർഡിന്റെ കാര്യത്തിൽ ചില പ്രശ്നങ്ങൾ നിലനിൽക്കുന്നുണ്ട്, കുറച്ചു ബാധ്യതകൾ ഒക്കെ വരുന്നുണ്ട്, അതെല്ലാം ശരിയാണ്. പക്ഷേ, അത്തരം പ്രശ്നങ്ങൾ ഒക്കെ പരിഹരിക്കാമായിരുന്നു. പ ക്ഷേ, അങ്ങനെയുള്ള ശ്രമങ്ങൾ എവിടെയും എത്തിയില്ല. കുറെ ശ്രമങ്ങൾ ഒക്കെ നടത്തിയിരുന്നു, അതിനിടയിൽ ചില പ്രതിഷേധ ശബ്ദങ്ങൾ ഉയർന്നു വന്നതിൽ മാനേജ്മെന്റ് പ്രകോപിതരായി നടപ ടികൾ ഒക്കെ എടുത്ത് ഒരുപാട് ആളുകളെ സ്ഥലം മാറ്റുകയൊക്കെ ചെയ്തപ്പോഴാണ് അന്തരീക്ഷം മോശമായത്.

ഇപ്പോൾ വേജ് ബോർഡ് ന ടപ്പാക്കി. വേജ് ബോർഡിൽ പെ ടാത്ത ആനുകൂല്യങ്ങൾ ഒക്കെ നിർത്തലാക്കിക്കൊണ്ടാണ് അത് ന ടപ്പാക്കിയത്. കമ്പനിക്ക് കൂടുതൽ ബാധ്യതയൊന്നും ഇല്ലാത്ത വിധത്തിലാണ് അത് നടപ്പിലാക്കിയത്. ഇതെല്ലാം കഴിഞ്ഞിട്ട് പിന്നെ പ്ര തികാര പൂർവ്വമുള്ള പിരിച്ചു വിടലുകളും സ്ഥലം മാറ്റങ്ങളും ഉണ്ടായി.

ധനലക്ഷ്മി ബാങ്കിലെ പ്രശ്നം ശ്രദ്ധിച്ചിട്ടുണ്ടാവുമല്ലോ. ഒരാളെ പിരിച്ചു വിട്ടു. എന്താ കാരണം. ഉടമകളിൽ ഒരാളുടെ അഴിമതി ചോദ്യം ചെയ്തു എന്നതിന്റെ പേ രിലാണ് ഒരു ഉയർന്ന ഉദ്യോ ഗസ്ഥനെ പിരിച്ചു വിട്ടത്. ആർക്കും ചോദിക്കാനാകാത്ത അവസ്ഥ ഉണ്ടായി. വ്യവസായങ്ങളിൽനിന്നും മുഴുവനായും തൊഴിൽ സംഘടന കളെ നിശ്ശബ്ദമാക്കിക്കഴിഞ്ഞാൽ പിന്നെ വലിയതരം അഴിമതികൾ

നിർബാധം സാധ്യമാകും. അതും മീഡിയയുമായും വലിയ വ്യത്യാസമില്ല എന്ന അവസ്ഥയാണ് ഇന്നുള്ളത്. ഒരു തരത്തിലുള്ള ട്രേഡ് യൂണിയൻ പ്രവർത്തങ്ങളെയും പ്രോത്സാഹിപ്പിക്കണ്ട എന്ന രീതി ഒരു ആഗോള പ്രതിഭാസംതന്നെയാണ്. അത് നമ്മൾ അങ്ങനെ ചോദ്യം ചെയ്യാതെ അപ്പാടെ സ്വീകരിക്കുന്നത് ശരിയല്ലല്ലോ.

മാതൃഭൂമിയിൽനിന്ന് പിരിച്ചുവിടപ്പെട്ട സി. നാരായണനെ തിരിച്ചെടുക്കണം എന്നതടക്കമുള്ള ആവശ്യങ്ങൾ ഉന്നയിച്ച് പത്രപ്രവർത്തക യൂണിയൻ നടത്തിയ നിലനിൽപ്പ് സമരത്തെ അഭിസംബോധന ചെയ്യാൻ അതുകൊണ്ട് മാത്രമാണ് ഞാൻ പോയത്. അത്തരത്തിലുള്ള ചില അഭിപ്രായങ്ങളാണ് ഞാൻ അവിടെ പറഞ്ഞത്. മാതൃഭൂമിയിൽനിന്ന് ആരും ആ സമരത്തിൽ പങ്കെടുത്തിരുന്നില്ല. അതുതന്നെ അവിടത്തെ ഇപ്പോഴത്തെ അവസ്ഥയെക്കുറിച്ച് ഭയാശങ്കയുണ്ടാക്കുന്നതാണ്. ബ്രിട്ടനിൽ ബിബിസിക്ക് എതിരെ ജീവനക്കാർ സമരം ചെയ്താൽ അക്കാര്യം ബിബിസി സംപ്രേക്ഷണം ചെയ്തില്ലെങ്കിൽ ബ്രിട്ടനിൽ അത് വലിയ കലാപത്തിനു കാരണമാകും. അത്രമാത്രം ജനാധിപത്യം അവിടെ നിലനിൽക്കുന്നുണ്ട്. പക്ഷേ, ഇവിടെ നിലനിൽക്കുന്നത് നിശ്ശബ്ദതയാണ്.

? സ്വന്തം പത്രത്തിനകത്തുള്ള യൂണിയനുകൾ പ്രശ്നപരിഹാരത്തിന് എത്രത്തോളം ശ്രമിക്കാറുണ്ട്?

● മാധ്യമങ്ങൾ ഉൾപ്പെടുന്ന മേഖലകളിൽ യൂണിയനുകൾ ഉണ്ടെങ്കിലും അവരൊക്കെ ഉടമകളുടെതന്നെ ഒരു ഭാഗമാണ്. മാനേജ്മെന്റിന് തൊഴിലാളികളെ കൊണ്ട് ചെയ്യിക്കാനുള്ള കാര്യങ്ങൾ നടപ്പിലാക്കാനുള്ള ഒരു ഉപകരണമാണ് മാധ്യമരംഗത്തെ തൊഴിലാളി സംഘടനകൾ. മിക്കവാറും സ്ഥാപനങ്ങളുടെ സ്ഥിതി അതാണ്. ഒരു വ്യക്തിയുടെ പ്രശ്നത്തിന് വേണ്ടിയിട്ട് ചെന്നാൽ, മാനേജ്മെന്റ് അതൊന്നും വേണ്ടാ എന്നു പറഞ്ഞാൽ മിണ്ടാതിരിക്കുന്നവരായി യൂണിയൻ പ്രതിനിധികൾ മാറും. ആരും ഒരു പ്രശ്നമുണ്ടാക്കി സ്വന്തം അവസ്ഥ മോശമാക്കാൻ ആഗ്രഹിക്കുന്നില്ല. ആത്യന്തികമായി നമ്മൾ ഒരു പ്രഫഷനിൽ വന്നിരിക്കുന്നത് അവിടെ ജോലി ചെയ്യാനാണ്. മറ്റു ജോലി ചെയ്യുന്നവരെപ്പോലെയല്ല. ജേണലിസ്റ്റുകളെ സംബന്ധിച്ചിടത്തോളം അവർക്ക് മാനേജ്മെന്റുമായി സഹകരിച്ചു നിന്നെങ്കിൽ മാത്രമേ ജോലി ചെയ്യാനൊക്കൂ. ഒരു സ്പോർട്സ് റിപ്പോർട്ടറെ സംബന്ധിച്ച് സ്പോർട്സ് അസൈൻമെന്റ് കിട്ടുന്നില്ലെങ്കിൽ അയാൾ പ്രഫഷണലി ഡെഡ് ആയി മാറും. അങ്ങനെ അവസ്ഥകൾ ഉണ്ടാകാതെ ശ്രദ്ധിച്ചുകൊണ്ട് മാത്രമേ പലപ്പോഴും ഇതിൽ ജോലി ചെയ്യാൻ കഴിയൂ എന്ന അവസ്ഥയുണ്ട്. പണ്ടൊന്നും പക്ഷേ, അങ്ങനെയല്ല. ബി.ആർ.പി ഭാസ്ക്കർ ഇടത്തട്ട നാരായണന്റെ ലിങ്ക് പത്രത്തിൽ ജോലിചെയ്യുമ്പോൾ അദ്ദേഹത്തെ കാണാൻ എം.പി. നാരായണപിള്ള കയറി ചെന്നു. ബി.ആർ.പിയോട് ഇടത്തട്ട നാരായണൻ പറഞ്ഞു, എന്റെ അനുവാദമില്ലാതെ ആരും അകത്ത് കയറാൻ പാടില്ലാന്ന്. നാരായാണപിള്ളയുടെ കൂടെ പുറത്തേക്കിറങ്ങുമ്പോ ബി.ആർ.പി. ഒരു മിനിട്ട് നിൽക്കാൻ പറഞ്ഞ് രാജിക്കത്ത് എഴുതിക്കൊടുത്തു. അത് പഴയ കാലം. ഇന്ന് ജോലിചെയ്യുന്ന പത്രസ്ഥാപനത്തിൽനിന്നും അങ്ങനെ ഇറങ്ങി പോരാൻ ആർക്കും കഴിയില്ല. ഇനി ഇറങ്ങിപ്പോന്നാൽ നിങ്ങൾ എങ്ങോട്ടാണ് പോവുക? ഇത്രപോലും ജോലി സുരക്ഷിതത്ത്വമില്ലാത്ത ടെലിവിഷൻ മീഡിയയിലേക്കാണ് പോകേണ്ടിവരിക. അവിടെ വേജ് ബോർഡൊന്നും ഇല്ല. ഷോപ്പ്സ് ആന്റ് എസ്റ്റാബ്ലിഷ്മെന്റ് ആക്റ്റ് അനുസരിച്ചാണ് നിങ്ങൾ അവിടെ ജോലി ചെയ്യേണ്ടത്.

അങ്ങനെയൊക്കെയുള്ള ഒരു സ്ഥലമാണ് ജേണലിസം. അവിടെ ആകെയുള്ള ചില സ്വരങ്ങളെ കൂടി ഇല്ലാതാക്കാനുള്ള ശ്രമങ്ങൾ ചോദ്യം ചെയ്യേണ്ടതാണ്. അങ്ങനെയുള്ള ഒരു സാഹചര്യം ഒരു ജനാധിപത്യ രാജ്യത്ത് ഉണ്ടാകാൻ പാടുണ്ടോ? പിന്നെ ജനാധിപത്യം എന്നൊക്കെ പറഞ്ഞ് നമ്മൾ എഴുതുന്നതിന്റെയും പറയുന്നതിന്റെയും അർഥം എന്താ?

? താങ്കൾ അവിടെ ജോലി ചെയ്യുന്ന സമയം ആയിരുന്നു എങ്കിൽ ഇപ്പോൾ ഈ സമരത്തിനു ഐക്യദാർഢ്യം രേഖപ്പെടുത്താൻ അവിടെ പോകുമായിരുന്നോ? നിശ്ശബ്ദനായി ഇരിക്കുമായിരുന്നില്ലേ?

● ഞാൻ അവസാനത്തെ നാലു വർഷത്തോളം യൂണിയൻ പ്രവർത്തനം നടത്തിയിട്ടില്ല. ഞാൻ ഡെപ്യൂട്ടി എഡിറ്ററായിരുന്നു. ഡെപ്യൂട്ടി എഡിറ്റർ പലപ്പോഴും മാനേജ്മെന്റിന്റെ തന്നെ ഭാഗമാകും. പിന്നെ മൂന്ന് കൊല്ലത്തോളം ഞാൻ പ്രസ് അക്കാദമിയുടെ ചെയർമാനും ആയിരുന്നു. ഈ കാലത്തൊന്നും ഞാനീ സമരവുമായി ബന്ധപ്പെട്ടിട്ടില്ല. അതിനു മുൻപുള്ള സമരങ്ങളിലൊക്കെ ഞാൻ പോയിട്ടും ഉണ്ട്. മുൻപൊക്കെ വളരെ ഓപ്പണായിട്ടുള്ള ഒരു സാഹചര്യമുണ്ടായിട്ടുള്ള ഒരു പത്രമാണിത്. സ്വാതന്ത്ര്യസമര കാലത്ത് മാനേജിങ് ഡയറക്ടർക്കെതിരെ മുഖപ്രസംഗം എഴുതിയിട്ടുള്ള സ്ഥാപനം. വളരെ ജനാധിപത്യം ഉണ്ടായിരുന്ന ആ അവസ്ഥ പുതിയ കാലഘട്ടത്തിൽ വളരെ കുറഞ്ഞു കുറഞ്ഞു വരുന്നുണ്ട്. മറ്റു പല സ്ഥാപനങ്ങളിലും പക്ഷേ, ഈ ജനാധിപത്യമൊന്നും ഒട്ടും ഉണ്ടായിട്ടില്ല. യൂണിയനുകളും ആനുകൂല്യങ്ങളും ഒന്നും ഇല്ല. പരസ്യം പിടിക്കാൻ മാതൃഭൂമി മാനേജ്മെന്റ് എന്നോട് ഒരിക്കലും പറഞ്ഞിട്ടില്ല. പക്ഷേ, ആ തരത്തിൽ പറയുന്ന സ്ഥാപനങ്ങളുണ്ട്. അതൊന്നും മാതൃഭൂമിയിൽ ഇല്ല. മാതൃഭൂമി അങ്ങനെ ഒരുപാട് മൂല്യങ്ങൾ നിലനിർത്തിയ ഒരു സ്ഥാപനമാണ്. അവിടെ അതില്ലാതാകുമ്പോഴാണ് നമ്മൾ കൂടുതൽ അസ്വസ്ഥരാവുക.

## പ്രസ്സ് അക്കാദമിയുടെ അവസ്ഥ

? പ്രസ് അക്കാദമിയുടെ ചെയർമാനായിട്ടുള്ള അനുഭവങ്ങളോ?

● അതൊരു ലോങ്ങ് സ്റ്റോറിയാണ്. ഏതാനും വാചകങ്ങളിൽ പറയാനാകില്ല. പ്രസ് അക്കാദമി എന്നത് 1979 ൽ രൂപീകരിച്ച ഒരു സ്ഥാപനമാണ്. അതിനൊരുപാട് ലക്ഷ്യങ്ങളുണ്ടായിരുന്നു, അന്ന്. പക്ഷേ, ആദ്യത്തെ കുറച്ചു കാലത്തിനുശേഷം അത് തീർത്തും അവഗണിക്കപ്പെട്ട ഒന്നായി മാറി. അതിന്റെ ചുമതലയിൽ വന്ന ആളുകൾക്ക്പോലും ഇത് എന്തിനു വേണ്ടിയുള്ള സ്ഥാപനമാണ് എന്ന ബോധ്യമില്ലാതെ നശിച്ചു കൊണ്ടിരിക്കുകയായിരുന്നു. ഞാൻ ചെല്ലുമ്പോൾ അവിടെ ശമ്പളം കൊടുക്കാൻ ഗവണ്മെന്റിൽ നിന്നും അലോട്ട്മെന്റില്ല. സ്വന്തമായി കാര്യങ്ങൾ നടത്താൻ അഞ്ചു പൈസയില്ല. ഒരു ആക്റ്റിവിറ്റിയും

അവിടെ നടക്കുന്നില്ല. പത്തു പതിനഞ്ച് ജീവനക്കാരവിടെയുണ്ട്. പക്ഷേ, അവർക്ക് ശമ്പളം കൊടുക്കാൻ പൈസയില്ല, അവർ എന്തിനു വേണ്ടിയിട്ടാണ് അവിടെ ഇരിക്കുന്നത് എന്ന് അവർക്ക്പോലും അറിയാത്ത അവസ്ഥ. ആകെ അവിടെ നടന്നുകൊണ്ടിരുന്നത് ജേണലിസം കോഴ്സാണ്. അമ്പതു കുട്ടികളെ പഠിപ്പിക്കാൻ പതിനഞ്ചു നോൺ ടീച്ചിങ് സ്റ്റാഫൊന്നും വേണ്ടല്ലോ.

ആ സ്ഥാപനത്തിൽ ഞാൻ ചെയർമാനായതിനൊപ്പം വന്ന പുതിയ ജനറൽ കൗൺസിലിന്റെ ശ്രമഫലമായി ഒരുപാട് മാറ്റങ്ങൾ ഉണ്ടാക്കി. ആദ്യം ശമ്പളം കൊടുക്കാനുള്ള തുക ഗവൺമെന്റിന്റെ ഭാഗത്തുനിന്നും ഉണ്ടാക്കി. പല തരത്തിലുള്ള ശ്രമങ്ങൾ വേണ്ടി വന്നു അതിന്. അത് തുടർന്നും കിട്ടുന്നു എന്ന അവസ്ഥയുണ്ടാക്കി. അവിടെ എന്തിനു വേണ്ടിയാണ് അങ്ങനെ ഒരു അക്കാദമി സ്ഥാപിച്ചത് എന്നതിന്റെ ലക്ഷ്യങ്ങൾ കുറച്ചൊക്കെ ആവിഷ്കരികരിക്കാൻ ശ്രമിച്ചു. ജേണലിസ്റ്റുകൾക്ക് ഇൻ സർവീസ് ട്രെയ്നിങ് കൊടുക്കുകയും ജേണലിസ്റ്റുകളെ പഠിപ്പിക്കുകയും ജേണലിസവുമായി ബന്ധപ്പെട്ട പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുകയും അതുമായി ബന്ധപ്പെട്ട മാഗസിൻ പ്രസിദ്ധപ്പെടുത്തുകയും ഒക്കെ അതിന്റെ അജണ്ടയായിരുന്നു. ആ അജണ്ടകൾ നടപ്പിലാക്കാൻ ഒരുപാട് കടമ്പകൾ കടക്കേണ്ടി വന്നു. പക്ഷേ, അതൊക്കെ കുറച്ചെങ്കിലും ഭംഗിയായി ചെയ്യാൻ സാധിച്ചു.

ഞങ്ങൾ 'മീഡിയ' എന്ന് പേരിൽ ഒരു ബൈലിംഗ്വൽ മാഗസിൻ ആരഭിച്ചു. അത് ഇപ്പൊ മൂന്നു വർഷമായി വളരെ ഗംഭീരമായി നടന്നുപോരുന്നുണ്ട്. നാഷണൽ ലെവലിൽതന്നെ ഒരുപാട് പേർ കാണുകയും വായിക്കുകയും ചെയ്യുന്ന ഒരു മാസികയായി അത് മാറിയിട്ടുണ്ട്. ഞാൻ വരുന്നതുവരെയുള്ള മുപ്പത്തിമൂന്ന് വർഷത്തിനകത്ത് പതിമൂന്ന് പുസ്തകങ്ങളാണ് ആകെ പ്രസ് അക്കാദമി പ്രസിദ്ധീകരിച്ചത്. ഞങ്ങൾ ഈ മൂന്നു കൊല്ലംകൊണ്ട് ഇരുപതിലേറെ പുസ്തകങ്ങൾ പുറത്തിറക്കി. ജേണലിസ്റ്റുകൾക്കായി വർക്ഷോപ്പുകൾ നടത്തി. ശരിക്ക് പറഞ്ഞാൽ എന്ത് ഉദ്ദേശത്തിലാണോ ആ സ്ഥാപനം സ്ഥാപിച്ചത് ആ ഉദ്ദേശത്തിലേക്ക് കുറേയൊക്കെ എത്തിക്കാൻ പറ്റി.

അതിനുവേണ്ടി നമ്മൾ നടത്തേണ്ടി വന്ന ശ്രമങ്ങൾ പക്ഷേ, വളരെ വലിയതായിരുന്നു. മന്ത്രി കെ. സി. ജോസഫിന്റെ പിന്തുണ വളരെ വലിയ ഒരു കാര്യമായിരുന്നു. അദ്ദേഹം പ്ലാനിങ് ചുമതലയിൽ കൂടി ഉണ്ടായിരുന്നത് കൊണ്ടാവാം പ്ലാൻ ഫണ്ട് വഴി കുറെയൊക്കെ തുകകൾ കിട്ടി. പിന്നെ ഫിനാൻസ് വകുപ്പിന്റെ ഉന്നത ഉദ്യോഗസ്ഥർ ഞങ്ങൾ കാര്യം പറഞ്ഞപ്പോൾ മനസിലാക്കി, ശമ്പളത്തിനുള്ള പണം അനുവദിക്കുകയൊക്കെ ചെയ്തു.

പക്ഷേ, ഗവണ്മെന്റിന്റെ ഒരു സെക്രട്ടേറിയറ്റ് മെഷിനറിയുണ്ടല്ലോ, ഭയങ്കരമാണ് അതിന്റെ അവസ്ഥ. പൊതുജനങ്ങൾക്കുവേണ്ടിയുള്ള സ്ഥാപനങ്ങൾ ഉണ്ടാക്കാനും നിലനിർത്താനുമൊന്നുമല്ല, തകർക്കാനാണ് എന്നുള്ള ഒരു മനോഭാവമാണ് അതിനകത്തുള്ളവർക്ക്. അവിടെ ഒരു തരത്തിലുള്ള ക്രിയേറ്റിവിറ്റിയുമില്ലാതെ, എല്ലാത്തിനെയും എങ്ങനെ തടസപ്പെടുത്തി എങ്ങനെ നശിപ്പിക്കണം എന്ന തരത്തിലാണ് പൊതുവെ ആളുകൾ പെരുമാറുന്നത്. എല്ലാവരും വലിയ സാമൂഹിക ബോധവും വൈഷ്ണിക വ്യാപാരവും ഒക്കെ കൊണ്ട് നടക്കുന്നവരാണ് എങ്കിലും എന്തിനു വേണ്ടിയാണ് തങ്ങൾ ഈ ജോലി ചെയ്യുന്നത് എന്നതിനെ സംബന്ധിച്ച് ഒരു ബോധവും ഇല്ലാത്തവരെപ്പോലെയാണ് പെരുമാറുക.

അത്തരം ഒരു വ്യവസ്ഥയ്ക്ക് മേലെ പൊളിറ്റിക്കൽ ലീഡർഷിപ്പിനൊന്നും കാര്യമായ നിയന്ത്രണമൊന്നും ഇല്ല. നിങ്ങൾ തിരഞ്ഞെടുത്ത മന്ത്രിയാണ് ഭരിക്കുന്നത് എന്ന് നിങ്ങൾ വിചാരിക്കും, പക്ഷേ മന്ത്രിയല്ല, ഭരിക്കുന്നത് ഉദ്യോഗസ്ഥന്മാരാണ്. അതുകൊണ്ടുതന്നെ ഇതുപോലുള്ള സ്ഥാപനങ്ങൾ ഗവണ്മെന്റിന്റെ കീഴിൽ കൊണ്ട് നടക്കുക എന്നത് വളരെ പ്രയാസമുള്ള കാര്യമാണ്. ഈ വ്യവസ്ഥകൾക്കകത്ത് ഒതുങ്ങി നിൽക്കുന്നതുകൊണ്ടുതന്നെ, എന്താണ് പ്രസ് അക്കാദമി പോലെയുള്ള സ്ഥാപനങ്ങൾക്ക് ഭാവിയിൽ ചെയ്യാൻ കഴിയുക എന്നതിനെ കുറിച്ച് എനിക്ക് സംശയങ്ങളുണ്ട്.